SRI RAMAKRISHNA ASHRAMA
Kayamkulam - 690 502

## ശ്രീരാമകൃഷ്ണ സുപ്രഭാതം

**SRI RAMAKRISHNA SUPRABHATHAM**

OTTUR UNNI NAMBOOTHIRIPAD

ശ്രീരാമകൃഷ്ണന്റെ ചരിതവും ഉപദേശങ്ങളും ഉൾക്കൊള്ളുന്ന ഒരു വിശിഷ്ട കൃതിയാണിത്.

ശ്രീ. ഓട്ടൂർ ഒരു വരകവിയാകുന്നു. ‘കവിതകൊണ്ട് ഉറക്കം വരുന്നില്ല’, എന്നൊരിക്കൽ എന്നോടു പറഞ്ഞിട്ടുണ്ട്.

സ്വാധ്യായത്തിലും പ്രവചനത്തിലും മാത്രം കാലം കഴിച്ച, വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനാണ് ഓട്ടൂർ.

അദ്ദേഹത്തിന്റെ കൃതികളുടെ പദവും പല്ലവിയും ഗുരുവായൂരപ്പനും ശ്രീരാമകൃഷ്ണനുമാണ്. അദ്ദേഹത്തിന് അവരിരുവരും അഭിന്നരാകുന്നു.



ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശ്രീരാമകൃഷ്ണ സുപ്രഭാതം

SRI RAMAKRISHNA SUPRABHATHAM

# ശ്രീരാമകൃഷ്ണ സുപ്രഭാതം

## SRI RAMAKRISHNA SUPRABHATHAM





Bhagavan Sri Ramakrishna

# ശ്രീരാമകൃഷ്ണ സുപ്രഭാതം

# SRI RAMAKRISHNA SUPRABHATHAM


**ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാട്**

**Ottur Unni Namboothiripad**



**ശ്രീരാമകൃഷ്ണാശ്രമം**

**കായംകുളം - 690 502**

**ആലപ്പുഴ ജില്ല, കേരളം**

**SRI RAMAKRISHNA SUPRABHATAM**

(Sanskrit)

by

Ottur Unni Namboothiripad

**English translation and commentary**

Thulaseetheerthan

**Tamil Transliteration**

M.V.Mohan, Chennai

Published by:

Swami Kaivalyananda

President, Sri Ramakrishna Ashrama

Kayamkulam - 690 502, Alleppey Dist, Kerala, India

Tel: 0479-2445891, 3445891, E-Mail: kaivalya9@sify.com

First publised: Serially in 1960's, in "Thulasee Sugandham" monthly

Edited and re-publised by

Sri Ramakrishna Ashrama, Kayamkulam

Date of publishing : 23.05.2004



Number of copies : 1000

Printing : DC Press (Pvt) Ltd., Kottayam

Cover design, Type-setting and lay-out

Premananda Prabhu, Harikishan, Sreeprakash

**Price: Rs.60/-**



Dedicated
at the Holy Feet of Bhagavan Sri Ramakrishna
in memory of
**Sri. Vellungiri Chettiar,**
an ardent devotee of Sri Bhagavan,
who used to read this *Suprabhatam*
every morning,
shedding tears of joy and devotion.

ഉള്ളടക്കം

**CONTENTS**



❖


SRI RAMAKRISHNA SEVASHRAMA
KOZHIKKODE, KERALA - PIN : 673 001
TEL: 0495 - 2325345




# അവതാരിക

യഥാ ശയാനം സമ്രാജം
ബന്ദിനസ്തത്പരാക്രമൈഃ
പ്രത്യൂഷേ/ ഭ്യേത്യ
സുശ്ലോകൈർബോധയന്ത്യനുജീവിനഃ

(ഭാഗവതം - 10.87.13)

ശയാനം സമ്രാജം അനുജീവിനഃ ബന്ദിനഃ
പ്രത്യൂഷേ അഭ്യേത്യ
സുശ്ലോകൈഃ തത്പരാക്രമൈഃ
യഥാ ബോധയന്തി -
(തഥാ പരം ശ്രുതയഃ ബോധയാം ചക്രുഃ.)

ഭാഗവതം 10.87 - ൽ ശ്രുതിഗീതയുടെ ഉപക്രമത്തിൽ നാരായണ-നാരദ സംവാദരൂപത്തിൽ ശ്രീശുകൻ അരുളുന്ന ഭാഗമാണിത്. പള്ളിക്കുറുപ്പുകൊള്ളുന്ന ചക്രവർത്തിയെ പ്രഭാതത്തിൽ ബന്ദികൾ വന്ന് ചക്രവർത്തിയുടെ പരാക്രമങ്ങൾ വർണ്ണിക്കുന്ന ശോഭനഗാനങ്ങൾ

കീർത്തിച്ച് ഉണർത്തും പോലെ - ശ്രുതികൾ പ്രളയകാലത്ത് യോഗനിദ്ര ചെയ്യുന്ന പരമേശ്വരനെ പള്ളിക്കുറുപ്പുണർത്തി.

ശ്രുതികൾ പരംപൊരുളിന്റെ സുപ്രഭാതമത്രെ. വിശ്വാമിത്ര മഹർഷി യാഗരക്ഷയ്ക്ക് രാമലക്ഷ്മണന്മാരെ കൊണ്ടുപോകുന്ന വഴിക്ക് ക്ഷീണംകൊണ്ട് ഉറങ്ങിപ്പോയ രാമനെ,

*കൗസല്യാ സുപ്രജാ രാമ,*
*പൂർവാ സന്ധ്യാ പ്രവർത്തതേ,*
*ഉത്തിഷ്ഠ നരശാർദ്ദൂല,*
*കർത്തവ്യം ദൈവമാഹ്നികം.*

'ഉത്തിഷ്ഠ നരശാർദ്ദൂല' എന്നു പറഞ്ഞ് തുകിലുണർത്തി.

രാജാക്കന്മാർക്ക് തുകിലുണർത്താൻ ബന്ദികൾ എന്നൊരു സേവകവർഗ്ഗം തന്നെയുണ്ട്.

വേദംതന്നെ ഒരു തുകിലുണർത്തൽപാട്ടാണ്. സുപ്രഭാതത്തിന്റെ പവിത്രതയും പൗരാണികതയും ഇതുകൊണ്ടു വ്യക്തം.

റേഡിയോവിലൂടെയും കാസറ്റുകളിലൂടെയും ശ്രീ വെങ്കടേശ സുപ്രഭാതം ശ്രോതാക്കൾക്ക് സുപരിചിതം. അതിനെ തുടർന്ന് പലേ ക്ഷേത്രദേവതകളേയും വാഴ്ത്തുന്ന പ്രഭാതഗീതങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. ശ്രീരാമകൃഷ്ണനെക്കുറിച്ചും രണ്ടു സുപ്രഭാതങ്ങൾ നിലവിലുണ്ട്. നാഗ്പൂർ രാമകൃഷ്ണമഠത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള *സ്തവനാഞ്ജലി*യിൽ രണ്ടും കാണാം. രണ്ടിനും ഫലശ്രുതി ഉൾപ്പെടെ പതിമ്മൂന്നു ശ്ലോകങ്ങൾ വീതം ആണുള്ളത്. അവയിൽ ആദ്യത്തേത് തൃശ്ശൂർ ആശ്രമംവക ഭജനാവലിയിലും ഉണ്ട്.

ശ്രീ ഓട്ടൂരിന്റെ കൃതിയിൽ 100 ശ്ലോകങ്ങൾ. ശ്രീരാമകൃഷ്ണന്റെ ചരിതവും ഉപദേശങ്ങളും ഉൾക്കൊള്ളുന്ന ഒരു വിശിഷ്ട കൃതിയാണിത്. ശ്രീ ഓട്ടൂർ ഒരു വരകവിയാകുന്നു. 'കവിതകൊണ്ട് ഉറക്കം വരുന്നില്ല', എന്നൊരിക്കൽ എന്നോടു പറഞ്ഞിട്ടുണ്ട്. മലയാളത്തിലും സംസ്കൃതത്തിലും അയത്നലളിതമായി കവിതയെഴുതിയിട്ടുള്ള ഉഭയ കവീശ്വരനാണ് അദ്ദേഹം. സ്വാധ്യായത്തിലും പ്രവചനത്തിലും മാത്രം കാലം കഴിച്ച, വിദ്യാവിനയസമ്പന്നനായ ഒരു ബ്രാഹ്മണനാണ് ഓട്ടൂർ. അദ്ദേഹത്തിന്റെ കൃതികളുടെ പദവും പല്ലവിയും





ഗുരുവായൂരപ്പനും ശ്രീരാമകൃഷ്ണനുമാണ്. അദ്ദേഹത്തിന് അവരിരുവരും അഭിന്നരാകുന്നു.

പണ്ടൊക്കെ, കൂട്ടുകുടുംബങ്ങൾ നിലവിലുണ്ടായിരുന്നപ്പോൾ, വെളുപ്പാൻകാലത്ത് അമ്മയോ മുത്തശ്ശിയോ വിളക്കുകൊളുത്തി കീർത്തനം ചൊല്ലിയിരുന്നു. അതുകേട്ടാണ് കുട്ടികൾ ഉണരാറ്. 'കണികാണുംനേരം കമലനേത്രന്റെ നിറമേറും മഞ്ഞത്തുകിൽ' 'തിരുവൈക്കം വാഴും ശിവശംഭോ', എന്നിങ്ങനെയുള്ള കീർത്തനങ്ങൾ കേട്ട് കുട്ടികളിൽ ഒരു സംസ്കാരം വളർന്നിരുന്നു. അവയൊക്കെ ഇപ്പോൾ കേട്ടുകേൾവി മാത്രം.

ഭാവവും ഭാവനയും ഭക്തിയും വിഭക്തിയും കലർന്ന അയത്നലളിതമായ ഈ ശ്രീരാമകൃഷ്ണസുപ്രഭാതം രാമകൃഷ്ണ ഭക്തന്മാരുടെ ഗൃഹങ്ങളിൽ തുയിൽപാട്ടായി കീർത്തിക്കാൻ ഇടവരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഗ്രന്ഥകാരനും പ്രസാധകനും സജ്ജനങ്ങളുടെ കൃതജ്ഞതയ്ക്ക് അർഹരാകുന്നു. 'വിഭക്തി' പോരാഞ്ഞ് പട്ടേരിയുടെ അവഗണനയ്ക്കു പാത്രമായ പരമഭാഗവതൻ, പൂന്താനം, ആ പോരായ്മ പരിഹരിച്ച് ഭക്തിയും വിഭക്തിയും വേണ്ടത്ര സമ്പാദിച്ച് വീണ്ടും വന്നതല്ലേ ഓട്ടൂർ, എന്നൊരു സംശയം.

ഗുണജ്ഞഃ കോനു തൃപ്യേത
ഗുരുലീലാമൃതം പിബൻ?

**സിദ്ധിനാഥാനന്ദസ്വാമി**

*ശ്രീരാമകൃഷ്ണാശ്രമം,*
*കോഴിക്കോട്*
*10-12-2003*

**Sri Ramakrishna Sevashrama**
**Kozhikkode, Kerala - PIN : 673 001**
**Tel: 0495 - 2325345**



## FOREWORD

*Yatha sayānam samrājam,*
*bandinastatparākramaih*
*Pratyooshe'bhyetya*
*suslokair-bodhayantianujeevinah*

(Bhāgavatam - X - 87,13.)

"Like the professional singers waking up the emperor, fast asleep at dawn with melodious songs glorifying his exploits, (the *srutis* [Vedic hymns] woke up the Supreme Lord absorbed in *yoga* - slumber at the time of the great deluge)" — so says Sage Suka in the prelude to the *Sruti-Geeta* in the form of a dialogue between Sree Narayana and Sage Narada in *Sreemad-Bhagavatam*, Tenth Canto, Chapter 87, Verse 13. The *srutis,* it is said, are hymns chanted at dawn in glorification of the Supreme Lord.





Sage Viswamitra, who was leading the princes, Rama and Lakshmana, to the forest for protecting his sacrifice, woke up Rama, who fell asleep on the way owing to fatigue, with the cheering words: *'Kausalyaa-suprajaa-Rama....nara-saardoola....'*, 'wake up, O Rama, the noble son of Kausalya and a tiger among men....'.

The kings of old used to retain in service a band of professional singers whose duty it was to wake up royalty at dawn. The Vedas themselves are a 'wake-up' morning hymn from which the holiness and antiquity of *Suprabhātam* - the morning hymn - become amply clear.

The *Venkitesa-Suprabhātam*, heard over the radio and from cassettes, is both famous and popular among the devotees. Following it, morning hymns glorifying the several deities worshipped in temples came to be composed. There are two morning hymns on Sree Ramakrishna as well. Both of them find a place in the book of prayer-songs published from the Ramakrishna Math, Nagpur. They contain thirteen verses each, including the verse that speaks of the fruit or reward one gets from singing (reading) the hymn. The first of the two hymns is printed in the book of prayer-songs published from the Ramakrishna Math, Thrissur.

The morning hymn composed by Sri. Ottoor contains one hundred verses. It is a work which paints the picture of the Great Master's life and teachings. Sri. Ottoor was indeed a blessed poet who once confided in me: "Poetry banishes sleep from me"! He was a master-poet who had composed poetry both in Sanskrit and Malayalam with effortless ease and rare felicity. He was indeed a true-bred Brahmin, endowed with humility born out of real education. He spent his entire life learning and teaching the scriptures. The heart and soul, the phrases and refrains of his poetry

were Lord Guruvayoorappan and Sree Ramakrishna whom he looked upon as one and the same godhead, the one indivisible divinity.

In bygone days, when the undivided family system was in vogue, the mother or the grandmother in the house used to light a lamp at dawn and sing hymns on Vishnu and Siva such as '*Kani-kaanum-neram...*' or '*Thiru vaikom-vaazhum-siva-sambho...*'. The children in the house used to wake up hearing these hymns which caused religio-spiritual culture to sprout in their minds. They are now just a hearsay, a far-away and fastfading memory.

This *Sree Ramakrishna-Suprabhātam*, by Sri. Ottoor is enlivened by the ease and grace of poetic-spontaneity. It achieves a happy harmony between fervent devotional feelings and flights of poetic imagination. It is my sincere hope and prayer that this hymn be sung at dawn in the homes of the devotees of Sree Ramakrishna in order to wake up the latent divinity. The poet and the publisher of this book richly deserve the gratitude of all good people. *Poonthaanam*, the great poet-devotee of old, owning to his inadequate knowledge of Sanskrit, came to be treated with disdainful indifference by the learned *Melpathoor*. One wonders whether Sri Ottoor is not the re-incarnation of *Poonthanam*, now bereft of the old defects and imperfections and fully enriched in Sanskrit scholarship matching his abundant devotion. '*Gunajnah konu tripyeta guru-leelāmritam piban?* - 'Who, indeed, familiar with God's glories will feel satisfaction drinking His nectar-sweet stories as He sports in human form?'

**Swami Siddhinathananda.**
10.12.2003



**SRI RAMAKRISHNA ASHRAMA**
**Kayamkulam - 690 502, Alappuzha Dist., Kerala**
**Tel: 0479-2445891, 3445891, E-mail: kaivalya9@sify.com**

## പ്രസാധകക്കുറിപ്പ്

ഭക്തകവി ശ്രീ. ഓട്ടൂർ (ഉണ്ണി) സുബ്രഹ്മണ്യൻനമ്പൂതിരിപ്പാട് രചിച്ച **'ശ്രീരാമകൃഷ്ണ സുപ്രഭാതം'** ഈ ആശ്രമത്തിൽ നിന്ന് പ്രസിദ്ധപ്പെടുത്തുന്ന നാലാമത്തെ പുസ്തകമാണ്. ശ്രീ. ഓട്ടൂരിന്റെ കാവ്യാരാമത്തിലെ ഏറ്റവും മനോഹരമായ പുഷ്പമെന്നു പറയാവുന്ന 'ശ്രീരാമകൃഷ്ണ സുപ്രഭാതം' പ്രസിദ്ധീകരിക്കാൻ ഞങ്ങൾക്കു തരപ്പെടുന്നത് ശ്രീ. ഓട്ടൂരിന്റെ ജന്മശതാബ്ദി സമയത്താണ് എന്നത് ഈശ്വര നിശ്ചയമായി കരുതുന്നു. അതുകൊണ്ടുതന്നെ ഈ പ്രസിദ്ധീകരണത്തെ ആ ധന്യാത്മാവിന്റെ സ്മരണയ്ക്കു മുമ്പിൽ ഒരെളിയ ഉപഹാരമായി ഞങ്ങൾ സപ്രണാമം കാഴ്ചവക്കുന്നു. ഒറ്റപ്പാലം ശ്രീരാമകൃഷ്ണ നിരഞ്ജനാശ്രമത്തിൽനിന്ന് 'തുളസീ സുഗന്ധം' മാസികയിലൂടെ 1967 മെയ് മുതൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിക്കൊണ്ടാണ് ഈ സ്തോത്രം ആദ്യമായി വായനക്കാരിലെത്തിയത്. 118 ശ്ലോകങ്ങളടങ്ങിയ ഇതിൽ നിന്ന് ആവർത്തന വിരസമെന്നോ ദുർഗ്രാഹ്യമെന്നോ തോന്നാവുന്ന 18 ശ്ലോകങ്ങളെ മനസ്സില്ലാമനസ്സോടെ ഒഴിവാക്കി നൂറു തികച്ചുകൊണ്ടാണ് ഇത് പുറത്തിറക്കുന്നത്. മൂലശ്ലോകങ്ങൾ ദേവനാഗരി - മലയാള ലിപികളിലും, കൂടാതെ ദേവനാഗരി ലിപി അറിയാത്തവരെങ്കിലും ഇംഗ്ലീഷ് അറിയുന്ന കേരളീയരല്ലാത്ത രാമകൃഷ്ണഭക്തന്മാരെ ഉദ്ദേശിച്ച് ഇംഗ്ലീഷിലും കൂടാതെ തമിഴിലും കൊടുത്തിട്ടുണ്ട്. ശ്ലോകങ്ങളുടെ അർത്ഥം മലയാളത്തിലും ഇംഗ്ലീഷിലും ചേർത്തിട്ടുണ്ട് - ഇംഗ്ലീഷിലേത് 'അനർത്ഥ'മായിട്ടുണ്ടെങ്കിലും !

ശ്രീരാമകൃഷ്ണദേവന്റെ അവതാരലീലകളേയും അവയുടെ മാഹാത്മ്യത്തേയും ഉള്ളടക്കം ചെയ്തിട്ടുണ്ട് എന്നതാണ് 'സുപ്രഭാത'ത്തിന്റെ സവിശേഷത. കാവ്യഭംഗിയും ഭക്തിരസവും സമ്മേളിക്കുന്ന 'ശ്രീരാമകൃഷ്ണ സുപ്രഭാതം' ഓട്ടൂരിന്റെതന്നെ മറ്റൊരു വിശിഷ്ടകൃതിയായ 'ശ്രീരാമകൃഷ്ണ കർണ്ണാമൃത'ത്തിന് ഒപ്പം നിൽക്കാൻ പറ്റിയ സ്തോത്രമായിട്ടുണ്ടെന്നാണ് രസജ്ഞരായ രാമകൃഷ്ണഭക്തന്മാരുടെ ഏകാഭിപ്രായം. ശ്രീരാമകൃഷ്ണഭക്തന്മാർക്ക് ഇത് നിത്യപാരായണത്തിന് പ്രയോജനപ്രദമാവട്ടെ എന്നാണ് പ്രാർത്ഥന.

മറ്റു ദക്ഷിണേൻഡ്യൻ ഭാഷകളിലും ഈ മനോഹര കാവ്യത്തെ അച്ചടിച്ചു പ്രസിദ്ധം ചെയ്യണമെന്ന് ഞങ്ങൾ ആഗ്രഹിച്ചതാണ്. ചില സാങ്കേതിക തടസ്സങ്ങൾ മൂലം അതു നിറവേറ്റാനായില്ല. എന്നാൽ ഒരു തുടക്കമെന്ന നിലക്ക് തമിഴ്ലിപിയിൽ ഈ 'സുപ്രഭാതം' അച്ചടിക്കാനായത് ഭഗവദനുഗ്രഹമെന്നു തന്നെ കരുതുന്നു. താമസിയാതെ തന്നെ മറ്റു ഭാഷകളിലും ഇതു പ്രസിദ്ധം ചെയ്യാൻ സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

സുപ്രഭാതത്തെ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്താൻ അനുവാദം തന്ന ഒറ്റപ്പാലം ശ്രീരാമകൃഷ്ണ നിരഞ്ജനാശ്രമത്തോടും, അത് തയ്യാറാക്കിത്തന്ന തുളസീതീർത്ഥനോടും, അദ്ദേഹത്തെ സഹായിച്ച പ്രൊഫ. യമുനാ ദേവി, ഡോ. സുജാത എന്നിവരോടും, ഈ പുസ്തകം ഭംഗിയായി അച്ചടിച്ചു പുറത്തിറക്കാൻ സഹായിച്ച കോട്ടയം ഡി.സി. പ്രസ്സിനോടും ഉള്ള എന്റെ കൃതജ്ഞത രേഖപ്പെടുത്തുന്നു. ഇതിന് മനോഹരമായ അവതാരിക എഴുതിത്തന്ന് ഈ സംരംഭത്തെ പ്രോത്സാഹിപ്പിച്ച കോഴിക്കോട് ശ്രീരാമകൃഷ്ണ മഠത്തിലെ ശ്രീമദ് സ്വാമി സിദ്ധിനാഥാനന്ദജി മഹരാജിനോട് ഞാൻ വിശേഷിച്ചും കൃതജ്ഞനാണ്. ഈ കൃതി അച്ചടിക്കാൻ പാകപ്പെടുത്തിത്തന്ന പാലാ ശ്രീ രാമകൃഷ്ണ മഠത്തിലെ ശ്രീമദ് സ്വാമി സ്വപ്രഭാനന്ദജി മഹാരാജിനോടും സംസ്കൃത പണ്ഡിതനായ ശ്രീ. ആർ. മാധവൻ പിള്ള അവർകളോടും ഉള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു. ഈ പുസ്തക പ്രകാശനത്തിന് നിർലോഭം സാമ്പത്തിക സഹായം തന്ന പ്രകാശ്





കാമനാട്ടിനോടും സിംഗപ്പൂരിലെ അദ്ദേഹത്തിന്റെ രാമകൃഷ്ണ ഭക്ത സുഹൃത്തുക്കളോടുമുള്ള ഞങ്ങളുടെ ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു. അതുപോലെ മറ്റു സാങ്കേതിക സഹായങ്ങൾ ചെയ്തുതന്ന സർവ്വശ്രീ. കെ.ആർ.സി. പിള്ള, ശ്രീപ്രകാശ്, പ്രേമാനന്ദ പ്രഭു, എന്നിവരോടും ഈ കൃതി തമിഴ് ലിപിയിലാക്കിത്തന്ന ശ്രീ. മോഹൻ ചെന്നൈ യോടുമുള്ള നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു. ഈ പുസ്തകം പൊതുവെ ഹൃദ്യവും സ്വീകാര്യവുമായിത്തീരുമെങ്കിൽ ഇതിൽ പങ്കുചേർന്ന ഞങ്ങളെല്ലാവരും കൃതാർത്ഥരാണ്.

**ശ്രീരാമകൃഷ്ണാർപ്പണമസ്തു.**

**സ്വാമി കൈവല്യാനന്ദ.**

**23.05.2004**

**SRI RAMAKRISHNA ASHRAMA**
**Kayamkulam - 690 502, Alappuzha Dist., Kerala**
**Tel: 0479-2445891, 3445891, E-mail: kaivalya9@sify.com**

## PUBLISHER'S NOTE

***Sri Ramakrishna Suprabhatam*** (The morning Hymn to Sri Ramakrishna) by Poet Ottoor Subrahmanyan (Unni) Nambudiripad is the fourth book brought out from this ashrama. It so happens by some divine dispensation that the time of publication of the *'Suprabhatam'*, the finest flower of Sri. Ottur's devotional poetry, coincides with his birth centenary. It is therefore in the fitness of things that we intend this publication as our humble tribute to that noble soul. The Hymn with 118 Sanskrit verses was first published serially begining May 1967 in *Thulasee Sugandham,* the monthly issued from Sri Ramakrishna Niranjan Ashrama, Ottappalam. One hundred verses out of them are selected and included in this volume. It is hoped that Sri Ottoor will forgive us our offence of omitting eighteen of his verses for fear of the charge that they are iterative or obscure. The feature of this book is that the verses are printed in Malayalam, Devanagari, Tamil and English (Roman) scripts and their meaning given in Malyalam and English. The difficulty in giving the meaning of the Sanskrit hymn in English is that it fails to evoke an adequate emotive response. Yet, Tulaseetheerthan who has edited the book has done his best in getting across to the reader a sense of the poet's pleasure and his devotional fervour at a remove or two.





I am thankful to him for his labour of love and to Prof. Yamuna Devi and Dr. Sujata for their valuable suggestions for improvement as well as for a great deal of secretarial help from the manuscript stage onwards. I must record my sense of gratitude to Srimat Swami Sidhinadhanandaji Maharaj of Sri Ramakrishna Math, Kozhikkode who has readily agreed to introduce the book to the reading public with a brief but beautiful foreword. I put on record my immence gratitude to Swami Swaprabhanandaji Maharaj of Sri Ramakrishna Math, Pala, and Sri. R. Madhavan Pillai for their sincere help in reading and correcting the Sanskrit Verses. My thanks are also due to Sri. K.R.C. Pillai, Kollam, Sri. Premananda Prabhu, Sri. Sreeprakash and Mr. Mohan Chennai, for their dedicated work in publishing this book. I am thankful also to D.C. Press (Pvt) Ltd, Kottayam for their efforts in bringing out this book in such an excellent form. I place on record our deeply felt gratitude to Sri. Prakash Kamanat and his devotee - friends in Singapore for their liberal financial assistance which enabled us to bring out this book.

All of us will consider our labour more than amply rewarded if this hymn is read and enjoyed and made use of for daily morning recitation. It is our intention to bring out this hymn by Sri. Ottoor with the text and its meaning in all South Indian Languages. A beginning is made by getting the text of the hymn printed in Tamil script as a fit fore-taste of what is to follow. With that prayer, the book is dedicated at the lotus feet of Sri Ramakrishna.

**Jai Sri Ramakrishna.**

Swami Kaivalyananda

**Swami Kaivalyananda.**
**23.05.2004**

## ശ്രീ ഓട്ടൂർ സുബ്രഹ്മണ്യൻ (ഉണ്ണി) നമ്പൂതിരിപ്പാട്
(1904-1989)

ഋഗ്വേദപണ്ഡിതനായിരുന്ന ഓട്ടൂർ നാരായണൻ നമ്പൂതിരിപ്പാടിന്റേയും കാലടി മുരിയമംഗത്തു മനയിലെ ശ്രീദേവി അന്തർജനത്തിന്റേയും മകനായി, നിളാനദീതീരത്തുള്ള മായന്നൂരിലെ ഓട്ടൂർ മനയിൽ 1904 മെയ് 9ന് അവിട്ടം നക്ഷത്രത്തിൽ കാവ്യകൗസ്തുഭം ശ്രീ ഓട്ടൂർ സുബ്രഹ്മണ്യൻ (ഉണ്ണി) നമ്പൂതിരിപ്പാട് ഭൂജാതനായി. ഉപനയനത്തിനു ശേഷം ഏഴാംവയസ്സിൽ അച്ഛന്റെതന്നെ ശിക്ഷണത്തിൻ കീഴിൽ ഋഗ്വേദപഠനം ആരംഭിച്ച്, നാലരവർഷംകൊണ്ട് ഋഗ്വേദം മുഴുവനും ഹൃദിസ്ഥമാക്കി. പദം, ക്രമം, ജഡ, രഥ തുടങ്ങിയ വേദവികൃതികളിൽ നിപുണനായിത്തീർന്ന ഉണ്ണിനമ്പൂതിരിപ്പാട്, തൃശ്ശൂർ ബ്രഹ്മസ്വം മഠത്തെ പ്രതിനിധീകരിച്ച് പ്രസിദ്ധമായ "കടവല്ലൂർ അന്യോന്യ" ത്തിൽ ജേതാവാകുകയും ചെയ്തു.

വേദത്തിലെന്നപോലെ സംസ്കൃതസാഹിത്യത്തിലും ഓട്ടൂർ ചുരുങ്ങിയകാലംകൊണ്ട് വ്യുൽപത്തി നേടി. സുപ്രസിദ്ധ സംസ്കൃതപണ്ഡിതന്മാരായിരുന്ന ശ്രീ. കൃഷ്ണശാസ്ത്രിയിൽനിന്ന് കാവ്യനാടകാലങ്കാരങ്ങളും, ശ്രീ. സുബ്ബരാമഭട്ടരിൽനിന്ന് വ്യാകരണവും അഭ്യസിച്ച്, അദ്ദേഹം അറിയപ്പെടുന്ന സംസ്കൃതപണ്ഡിതനായിത്തീർന്നു. കൂടാതെ, അന്ന് നിലനിന്നിരുന്ന യാഥാസ്ഥിതിക സമ്പ്രദായത്തെ അതിജീവിച്ച്, ഇംഗ്ലീഷ് വിദ്യാഭ്യാസം നേടാനും ഓട്ടൂരിനു കഴിഞ്ഞു. ഇംഗ്ലീഷ് ഭാഷയും മറ്റു വിഷയങ്ങളും ഒട്ടും വിഷമംകൂടാതെ പഠിച്ച് പത്താംക്ലാസുവരെ എത്താനായെങ്കിലും, അനാരോഗ്യം കാരണം അവിടെവെച്ച് ഹൈസ്കൂൾ വിദ്യാഭ്യാസം നിർത്തേണ്ടിവന്നു.

പതിനാലാം വയസ്സിലാണ് ഓട്ടൂർ തന്റെ ആദ്യ കവിത രചിച്ചത് - ഇഷ്ടദേവതയായ ശ്രീകൃഷ്ണഭഗവാനെക്കുറിച്ച്. പതിനഞ്ചാം വയസ്സിൽ ഗാന്ധിജിയെ നേരിൽകണ്ടതിനുശേഷം ഗാന്ധിജിയുടെ ആശ





യാദർശങ്ങളോട് അടുപ്പം തോന്നിത്തുടങ്ങി. എന്നാൽ, ഓട്ടൂരിനെ അഗാധമായി സ്വാധീനിച്ചത് വിവേകാനന്ദസാഹിത്യമായിരുന്നു. അമൃതിന്റെ അനുഭവം നല്കിയ വിവേകവാണി ഓട്ടൂരിനെ ശ്രീരാമകൃഷ്ണദേവന്റെ ജീവിതസന്ദേശങ്ങളുമായി അടുപ്പിക്കാനിടയായി. അന്ന് മലയാളത്തിൽ ലഭ്യമായ 'ശ്രീരാമകൃഷ്ണചരിതം' വായിച്ചപ്പോൾ ഓട്ടൂരിന് അനുഭവപ്പെട്ടത് കേവലം വായനയുടെ സുഖമായിരുന്നില്ല, തീവ്രമായ ഓരാദ്ധ്യാത്മിക അനുഭൂതിയായിരുന്നു. ശ്രീരാമകൃഷ്ണൻ, ശ്രീശാരദാദേവി, വിവേകാനന്ദസ്വാമി എന്നിവരുടെ ഛായാചിത്രങ്ങൾ തന്റെ മുറിയിൽവെച്ച് പൂജിക്കാനും തുടങ്ങി. അങ്ങിനെ, ശ്രീകൃഷ്ണനോടൊപ്പം ശ്രീരാമകൃഷ്ണദേവനും ഓട്ടൂരിന്റെ ഇഷ്ടദേവനായി ഹൃദയത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു. ഓട്ടൂരിന് അപ്പോൾ ഇരുപത്തിമൂന്നു വയസ്സായിരുന്നു.

ബാല്യകാലം മുതൽക്കുതന്നെ ഗുരുവായൂർക്ഷേത്രം ഓട്ടൂരിന് ഒരു പ്രധാന തീർത്ഥസ്ഥാനമായിരുന്നു. അവിടെവെച്ചാണ് അദ്ദേഹം 'ഭഗവദ്ഗീതയും' 'ശ്രീമദ്ഭാഗവത' വും പഠിച്ചതും, ഗുരുവായൂരപ്പസന്നിധിയിൽവെച്ച് ആദ്യമായി ഭാഗവതപ്രഭാഷണം നടത്തിയതും. ആയിടയ്ക്കാണ്, മഹാത്മജിയുടെ ആമുഖത്തോടുകൂടിയ ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രഗ്രന്ഥം വായിക്കാനിടയായത്. ഓട്ടൂരിന് ആ ഗ്രന്ഥം 'അഭിനവ ഭാഗവതം' തന്നെയായിരുന്നു. ഉടനെ അത് മലയാളത്തിലേക്ക്.പരിഭാഷപ്പെടുത്തുകയുമുണ്ടായി. എന്നാൽ, ഓട്ടൂരിന്റെ ജീവിതത്തിലെ വഴിത്തിരിവായതും അദ്ദേഹം ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്റെ ഭാഗമായിത്തീർന്നതും, ശ്രീരാമകൃഷ്ണദേവന്റെ അന്തരംഗശിഷ്യനും സന്ദേശവാഹകനുമായ തുളസിമഹരാജ് ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ ദർശനമാണ്.

നിർമ്മലാനന്ദസ്വാമികളെക്കുറിച്ച് ഓട്ടൂർ കേൾക്കാനിടയായത്, എന്തോ കാരണത്താൽ, ഏറെ വൈകിയാണെന്നു പറയാം - 1932 ൽ, ഓട്ടൂരിന് ഇരുപത്തിയെട്ടു വയസ്സുള്ളപ്പോൾ. അപ്പോഴേക്കും സ്വാമിജി കേരളത്തിൽ പതിനഞ്ചിലധികം ശ്രീരാമകൃഷ്ണാശ്രമങ്ങൾ സ്ഥാപിച്ചുകഴിഞ്ഞിരുന്നു. ദക്ഷിണഭാരതത്തിൽ രാമകൃഷ്ണപ്രസ്ഥാനം ഏറ്റവും ഫലപ്രദമായി വളർന്നുവന്നതും സ്വാമിജിയുടെ മേൽനോട്ടത്തിൽ പ്രവർത്തിച്ച കേരളത്തിലാണ്. ഒറ്റപ്പാലത്തിനോടടുത്ത് പാല

പ്പുറത്ത് - മായന്നൂരിൽനിന്ന് നേരെ കിഴക്ക് ഭാരതപ്പുഴ കടന്നാൽ കാലുകുത്തുന്ന സ്ഥലം - ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം 1926 ൽ സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഭാഗവതാചാര്യനും ഓട്ടൂരിന്റെ സുഹൃത്തുമായിരുന്ന വൈശ്രവണത്ത് രാമൻ നമ്പൂതിരിയിൽനിന്നാണ് നിർമ്മലാനന്ദസ്വാമികളെക്കുറിച്ച് കേൾക്കാനിടയായത്. ആദ്യദർശനത്തിൽത്തന്നെ അത്യധികം ആകൃഷ്ടനായ ഓട്ടൂർ ഏറെത്താമസിയാതെ സ്വാമിജിയിൽനിന്ന് മന്ത്രദീക്ഷ ലഭിച്ച് അനുഗ്രഹീതനായി. നിരഞ്ജനാശ്രമത്തിൽ നിത്യസന്ദർശകനായിത്തീർന്ന ഓട്ടൂർ, ലേഖകൻ, പ്രഭാഷകൻ, കവി, ഗ്രന്ഥകർത്താവ് എന്നീനിലകളിൽ രാമകൃഷ്ണസംഘപ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുത്തുപോന്നു. തുളസിമഹരാജ് നിർമ്മലാനന്ദസ്വാമികളുടെ ശിഷ്യനായ ഓട്ടൂർ 'തുളസീദാസൻ' എന്ന പേരിലാണ് അറിയപ്പെടാൻ ആഗ്രഹിച്ചത്. അദ്ദേഹം തന്റെ വീടിന് നല്കിയ പേരും 'തുളസീവനം' എന്നായിരുന്നു.

ശ്രീരമണമഹർഷിയെ ദർശിക്കാനുള്ള അസുലഭഭാഗ്യവും ഓട്ടൂരിന് തന്റെ മുപ്പതാം വയസ്സിൽ ലഭിക്കുകയുണ്ടായി. അവാച്യമായ ശാന്തിയാണ് മഹർഷിയുടെ സാന്നിദ്ധ്യത്തിൽ അനുഭവിച്ചത്. ഓട്ടൂർ മാതാ അമൃതാനന്ദമയീദേവിയെ ആദ്യമായി ദർശിക്കുന്നത് 1983 ലാണ്. അതിൽപിന്നെ ഓട്ടൂരിന്റെ സ്ഥിരതാമസം അമൃതപുരിയിൽ അമ്മയുടെ ആശ്രമത്തിലായി - ശതാഭിഷേകത്തിന് ഗുരുവായൂരിൽ തങ്ങിയ ചില നാളുകളൊഴിച്ചാൽ. 1989 ആഗസ്റ്റ് 25 ന് രാവിലെ 10 മണിക്ക്, ആധുനികകേരളം കണ്ട ഏറ്റവും മഹാനായ ഭക്തകവി, ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് ദേഹമുപേക്ഷിച്ച് പരമപദം പ്രാപിച്ചു.

'കാവ്യകൗസ്തുഭം' പുരസ്കാരം (1980), സംസ്കൃതപണ്ഡിതന്മാർക്കുള്ള രാഷ്ട്രപതിയുടെ പുരസ്കാരം (1983) 'ശ്രീഭഗവാനുവാച' എന്ന കൃതിക്ക് കേരള സാഹിത്യ അക്കാദമിയുടെ പുരസ്കാരം എന്നിവയാൽ ഓട്ടൂർ സമ്മാനിതനായിട്ടുണ്ട്. സംസ്കൃതത്തിലും മലയാളത്തിലുമായുള്ള കവിത, ഗദ്യകൃതികൾ, ഗാനങ്ങൾ, നാടകം എന്നിവയിലൂടെ മുപ്പതിലധികം രചനകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അപ്രകാശിതങ്ങളായി ആയിരത്തിലധികം ശ്ലോകങ്ങൾ അവശേഷിക്കുന്നുവെന്നതാണ് ദുഃഖസത്യം. ഭക്തിലഹരിയാണ് ഓട്ടൂരിന്റെ കവിതാസ്രോതസ്സ്. "തീർത്ഥംപോലെ പവിത്രവും, നൈവേദ്യപാൽപ്പായസംപോലെ മധുര" വുമാണ് ഓട്ടൂരിന്റെ കവിതകളെന്ന് ഡോ. എം. ലീലാവതിയും, "പൂന്താനകവിതകളുടെ തുടർച്ച" യെന്ന് മഹാകവി വള്ളത്തോളും, അനവദ്യസുന്ദരമായ രചനാവൈഭവം പ്രകടിപ്പിച്ച "ഉഭയകവി" യെന്ന് ശ്രീ. പി.സി. വാസുദേവൻ ഇളയതും, "അഭിനവപൂന്താനം" എന്ന് ഡോ. എൻ.വി. കൃഷ്ണവാര്യരും ഭക്തകവി ഓട്ടൂരിനേയും ഓട്ടൂർ കവിതയേയും വിലയിരുത്തിയിട്ടുണ്ട്.





ജ്ഞാനയുക്തമായ ഭക്തികൊണ്ട് 'വാസുദേവസ്സർവ്വമിതി' യെന്ന ബോധമുറയ്ക്കുകയാണ് മനുഷ്യജീവിതത്തിന്റെ ആത്യന്തികലക്ഷ്യമെന്നുള്ള ഓട്ടൂരിന്റെ ഉറച്ച അഭിപ്രായത്തിന് സഹായകമായത്, ഭാരത-ഭാഗവതാദികളെപ്പോലെത്തന്നെ 'ശ്രീരാമകൃഷ്ണചരിത' വും 'വചനാമൃത' വുമായുള്ള ഓട്ടൂരിന്റെ നിരന്തരസമ്പർക്കമാണ്. 'ശ്രീരാമകൃഷ്ണകർണ്ണാമൃതം', 'ശ്രീരാമകൃഷ്ണസുപ്രഭാതം', 'ശ്രീഭഗവാനുവാച' തുടങ്ങിയ കൃതികളിലൂടെ, സങ്കീർത്തനം വഴി, തന്നെയും ഭക്തലോകത്തേയും പ്രബുദ്ധരും പരിശുദ്ധരുമാക്കുക എന്നതായിരുന്നു ഓട്ടൂരിന്റെ ലക്ഷ്യം. കേവലം ഒരാദ്ധ്യാത്മികാചാര്യനായല്ല, സാക്ഷാൽ സർവ്വേശ്വരനായിട്ടാണ് ഓട്ടൂർ ശ്രീരാമകൃഷ്ണദേവനെ കണ്ടിരുന്നത്. ശ്രീകൃഷ്ണനും ശ്രീരാമകൃഷ്ണനും തമ്മിൽ ഒരു വ്യത്യാസവും അദ്ദേഹം കണ്ടിരുന്നില്ല. പൗരാണിക ആദ്ധ്യാത്മികശാസ്ത്രഗ്രന്ഥങ്ങളോടൊപ്പം രാമകൃഷ്ണ-വിവേകാനന്ദസാഹിത്യസ്വാധ്യായത്തിൽനിന്നും രൂപംകൊണ്ട ആത്മീയസംസ്കാരത്തിന്റെ ആവിഷ്കാരമാണ് ഓട്ടൂരിന്റെ കവിതകളെന്നത് തർക്കമറ്റ സംഗതിയാണ്. ശരിയായ മനുഷ്യമഹത്വം എന്തെന്നറിയാനും അനുഭവിക്കാനും ആഗ്രഹിക്കുന്ന സംസ്കാരകുതുകികൾ അവയെ അധികമധികം ആശ്രയിക്കുമെന്നതിലും ഒട്ടും സംശയിക്കാനില്ല.

**രാജീവ് ഇരിഞ്ഞാലക്കുട**

## Sri Ottoor Subrahmanyan (Unni) Nambudiripad

(1904 - 1989)

Sri Ottoor Subrahmanyan (Unni) Nambudiripad was born as the eldest son of Ottoor Narayanan Nambudiripad and Kaladi Sreedevi Antarjanam in Mayannoor on the banks of the sacred Bharatappuzha in 1904. He began studying 'Rig-Veda' at the age of seven and committed the whole text to memory in just over four years. After mastering 'Rig-Veda', he began studying Sanskrit literature and grammar and became an erudite Sanskrit scholar within a few years. At school, he was a competent student, proficient in all the subjects of study, particularly in English. However, he had to discontinue his studies at the tenth standard owing to illness and very poor health.

At the age of fourteen, Ottoor composed his first poem on Sree Krishna, his chosen deity. He felt drawn towards Gandhiji when he had an occassion to see and hear the Mahatma. But far greater was the charm he felt for the nectar-sweet and inspring words of Swami Vivekananda which in turn led him to the life and teachings of Sri Ramakrishna Deva. It was not just reading the biography of a great soul, but a revelation, a spiritual experience. Ottoor soon became an ardent devotee of Sri Ramakrishna whom he enshrined in his heart as his chosen deity along with Sri Krishna.

Guruvayur was Ottoor's place of pilgrimage from his childhood onwards, the cradle of a new existence from where he studied the *Gita* and the *Bhaagavatam.* It was during his stay in





the temple town that he chanced to read the *Life of Sri Ramakrishna* in English with a Preface by Gandhiji. The book appealed to him as the 'modern *Bhaagavatam*' which he lost no time in translating into Malayalam. But the turning point in his life was when had the great good fortune to meet Tulasi Maharaj Swami Nirmalananda, one of the monastic disciples of Sri Ramakrishna and His apostle in South India. This took place in 1932 at the Niranjan Ashrama, S.R.K. Nagar, near Ottapalam on the banks of the Bharatappuzha opposite to Mayannur, a stone's throw away from Ottoor's house! At the very first meeting , the Swamiji's magnetic personality laid an enchantment on Ottoor whom the Swamiji blessed with *mantradeeksha.* To Ottoor, Tulasi Maharaj was his all-in-all. Ottoor proudly called himself 'Tulasee-dāsan' and wanted him to be known by that name. 'Tulasee-Vanam' is the name he gave to his house.

Ottoor was fortunate to sit in the Ramanaashrama hall in the presence of Sri Ramana Maharshi when he felt a sense of overpowering joy and peace enveloping him. It was in 1983 that he met Mata Amritanandamayi Devi for the first time. Since then, till his passing away in 1989, Ottoor chose the Mother's ashram for his dwelling place.

Ottoor was decorated with several awards and titles. He has to his credit more than thirty works in Sanskrit and Malayalam, mostly poetic compositions. However, over one thousand verses composed by him are yet to see the light of day. Learned critics have lavished full-throated praise on Ottoor as the greatest poet devotee after Poonthānam of bygone days. His own firm conviction was that devotion with knowledge was the gateway to the realisation of the human goal which is to feel the divine in all, always and everywhere. For this, the old *Bhaagavatam* and the

new *Gospel of Sri Ramakrishna* helped him in equal measure. To him, Sri Ramakrishna was not just a spiritual teacher but God Himself and he saw no difference between Him and Sri Krishna. Ottoor's poetry breathed a spiritual culture crystallised from his long and intense study of the ancient, Sanskrit scriptural lore as well as the modern Ramakrishna-Vivekananda literature. His poems on the Great Master are hymns intended to awaken God-consciousness in himself and others with a sense of urgency and immediacy. Doubtless, more and more who want to know the true measure of man's greatness—divinised humanism—will come to read and appreciate such works as Ottoor's poetry of deep devotion.

**Rajiv Irinjalakkuda**



# सुप्रभातम्

श्रीरामकृष्ण,परिपूर्णतमावतार, कारुण्यसागर, समुद्धृतधर्मराशे,
भूमन्, नरेन्द्रतुलसीगुरुभूत, नित्यमाशास्महे तव गदाधर सुप्रभातम् //

श्रीमद्गयाविबुधमन्दिरविष्णुपादात् कामारपुष्करसुरालयशैवलिंगात्
मायागुणोत्तरचिदंबरमण्डलाच्च मर्त्यात्मनावतरतस्तव सुप्रभातम् //

कामारपुष्करमहीतललब्धजाते, चन्द्रातनूज, भगवन्, क्षुदिरामसूनो,
कन्दर्पसुन्दरतनो,स्मितशोभितास्य, भक्तानुकूलविहृते, तव सुप्रभातम् //

लंबालकावलिलसन्निटिलान्तरस्य स्मेरावलोकपरिशोभिमुखांबुजस्य
चन्द्राङ्कशायिकमनीयकलेबरस्य कैशोरवैभवभृतस्तव सुप्रभातम् //

कौमारकेलिपरितोषितबन्धुवर्ग, निश्शेषलोकहृदयंगमशीलशालिन्,
आजन्मबुद्धपरिशुद्धविमुक्तचित्त, हृद्यागगम्यमहिमंस्तव सुप्रभातम् //

नीलाभ्रदर्शनविमूर्च्छितशुद्धबुद्धे, कात्यायनीस्मरणलब्धसमाधिवृत्ते,
तद्वेषमात्रसमुपार्जितशर्वभाव, शश्वत्समाहितमनस्तव सुप्रभातम् //

नानाविनोदरत,चित्रकलाविदग्ध, संगीतकोविद, कथाभिनयप्रवीण,
आमुग्धताण्डवपटो,सरसोक्तिदक्ष, शिल्पक्रियाकुशलधीस्तव सुप्रभातम् //

कौमारचापलकृतैर्विविधैर्विहारैः संगीतनाट्यनटनादिमयैर्विनोदैः
विस्मार्यसंसृतिशुचःस्वजनानशेषान् मोदेनिमज्जितवतस्तव सुप्रभातम् //

आपादितोपनयनक्रिय,भक्तिवश्य, धानीकरप्रतिगृहीतपवित्रभिक्ष,
आविष्टपाठनिलयोज्झितशुष्कविद्य, सत्यैकमार्गणरुचे तव सुप्रभातम् //

भ्रातुः प्रियार्थमतिदूरदिशंगतस्य शोकाब्धिमज्जितसमस्तसुहृद्गणस्य
श्रीदक्षिणेश्वरसुरालयवासगृह्णोरुच्चैर्निरङ्कुशगतेस्तव सुप्रभातम् //

कालीपदांबुजसमर्चनलालसस्य तद्विप्रयोगकठिनव्यसनातुरस्य
निश्शेषरोमविवरस्रुतरक्तबिन्दोर्मूर्च्छाभिभूतमनसस्तव सुप्रभातम् //

त्यक्तान्नपानशयनादिशरीरधर्मान्, शश्वद्धरातललुठल् कमनीयमूर्ते,
अंबाभिधानमुखरीकृतपुण्यकण्ठ, त्रैलोक्यपावन,विभो, तव सुप्रभातम् //

खड्गेनकण्ठदलनायसमुद्यतस्य सद्योविलोकितजगज्जननीमुखस्य
तत्कान्तिवीचिकबलीकृतविग्रहस्य सम्मूर्च्छयाप्रपततस्तव सुप्रभातम् //

कालीनिरन्तरनिरीक्षणनन्दितस्य वातात्मजेन परमैक्यमुपागतस्य
रामोपधावनपरस्य तदीयसाक्षात्कारानुरञ्जितधियस्तव सुप्रभातम् //

निष्कामलोभमदमत्सरमानसस्य सच्छिक्षणार्थकृतदारपरिग्रहस्य
वैतृष्ण्यविस्मृतविवाहकथस्यसाधोः श्रीशारदामणिपतेस्तव सुप्रभातम् //

सर्वांगदाहशमनार्थमुदप्लुतस्य श्रीभैरवीविहितभेषजनिर्वृतस्य
तन्त्रोक्तसाधनसहस्रनिषेवकस्य सर्वेषुसिद्धिमयतस्तव सुप्रभातम् //

स्वस्यांगतस्सुकृतपातकरूपपुंसोर्निर्याणमुत्कटपरस्परमल्लयुद्धम्
पुण्येनपापहननंचनिशम्यसाक्षाच्छान्तज्वरस्यसुखिनस्तव सुप्रभातम् //





स्वर्णे तृणे मलयजे विषि तुल्यदृष्टे जीवे शिवे नृषु मृगेषु समानबुद्धेः
भिक्षौ गृहिण्यविषमं प्रसमीक्ष्यमाणस्स्यान्तर्बहिर्समदृशस्तव सुप्रभातम् //

भोगेषु योगविभवेषु विरागशालिन्, क्षेत्रेषु वेशभवनेषु परात्मदर्शिन्,
शिष्टेषु दुष्टनिकरेषु कृपादिवर्षिन्, त्रैलोक्यपावनयशस्तव सुप्रभातम् //

अन्तर्बहिश्च भुवनत्रितयंसमस्तम् सर्वेश्वरस्यमहसा तिमितं ततं च
आलक्ष्यहर्षजवधर्षितमानसस्य मत्तप्रनर्त्तनभृतस्तव सुप्रभातम् //

आलोक्यलोकजननी प्रतिमां प्रदीपानाराधनोपकरणानि समर्चकांश्च
देवालयं च सकलानि चिदात्मकानि विष्वक्सुमानि किरतस्तव सुप्रभातम् //

राधाप्रविष्टहृदयस्यतदात्मकस्य माधुर्यभावमधुपानमदोल्कटस्य
प्रेयोवियोगदवतप्तकलेबरस्य निर्ज्जीवसाम्यमयतस्तव सुप्रभातम् //

गोपालनन्दन निरीक्षणविज्वरस्य तन्नित्ययोग परमोत्सवनिर्वृतस्य
सर्वत्र तत्तनुविलोकनविस्मितस्य तत्सात्मतांगतवतस्तव सुप्रभातम् //

भक्तोत्तमो महितभागवतं पुराणम् तत्संश्रयश्च भगवानिति कीर्त्तितस्य
वस्तुत्रयस्य परमैक्यमहारहस्यम् साक्षाद्विलोकितवतस्तव सुप्रभातम् //

अन्यादृशात्मतपसामनुभावहेतोरेकैकरोमविवरात् स्वतनोर्गलन्तीम्
आलक्ष्यकान्तिमभिनन्दितुमक्षमस्य तन्नष्टयेस्पृहयतस्तव सुप्रभातम् //

अस्तेयसत्यकरुणादियमैर्यतस्य कार्त्स्न्येनसाधनचतुष्टयपुष्कलस्य
अज्ञानतो/पिकनकादिसमस्तलोहस्पर्शाक्षमस्य भगवन्, तव सुप्रभातम् //

पूगादियत् किमपिवस्तु करारविन्दे संगृह्यते यदि कदापि निजोपयुक्तैः
तर्ह्यिञ्जसा कुरुटतामतिमूढतांश्च संप्राप्यकश्मलभुजस्तव सुप्रभातम् //

सन्ताडनस्य परकायनिपातितस्य सुस्पष्टचिह्नमखिलात्मतया स्वदेहे
संक्रान्तमत्भुतविमोहितमानुषाणां नेत्रस्य गोचरयतस्तव सुप्रभातम् //

तोतापुरीचरणभक्त, ततोगृहीत संन्यासदीक्ष, विदितस्वपरात्मभाव,
मासान्षड्डुंझितविकल्पमहासमाधौ निर्म्मज्यसंस्थित, विभो, तव सुप्रभातम् //

आचारपूतकरणस्य शुभाशयस्य बद्धासनस्य विजितानल पञ्चकस्य
प्रत्याहृतेन्द्रियगणस्य समाहितस्य ब्रह्मामृतंरसयतस्तव सुप्रभातम् //

स्वेच्छागृहीत मथुरप्रमदामयस्य वर्षार्द्धभुक्त बहुदुस्सहयातनस्य
इत्थं शनैर्जडसमाधि समुत्थितस्य स्थानत्रयं गतवतस्तव सुप्रभातम् //

इस्लांमतोत्सुक,मुहम्मदमूर्त्तिदर्शिन्, येशोर्न्निरीक्षित,विलोकितगौरकृष्ण
तेषामशेषवपुषांस्वतनौप्रवेशं निर्वण्यविस्मृतमते, तव सुप्रभातम् //

साक्षात्कृतेश गिरिजाच्युतरामराधा सीताञ्जनेयनबिकृस्तु शचीतनूज
अन्यैरदृष्टचरयोगरहस्यवेदिन्, संक्षुण्णसर्वसरणे, तव सुप्रभातम् //

त्यक्त्वाविकल्परहितां जडयोगनिद्रामंबाज्ञयाकुशलभावमुखस्थितस्य
लोकंमहेश्वरमपिस्फुटमेककाले संपश्यतो/ खिलगुरोस्तव सुप्रभातम् //

पादाब्जचंक्रमणपावितसर्वतीर्थ, काशीमृताखिलसमार्जितमोक्षसाक्षिन्,
आर्त्तव्यथात् द्रवदुदारमते, दरिद्रनारायणार्चनरते, तव सुप्रभातम् //





दीर्घप्रतप्तबहुरूपतपोविलास, नानाबुभुत्सुजनसन्ततवेष्ट्यमान,
निश्शेषपात्रपरिवेषितमोक्षभैक्ष, सञ्जीवितार्षधरणे, तव सुप्रभातम् //

लूचीविपाटनसमुद्यमनेकदाचित् यस्यक्षतात् करतलात् रुधिरंजगाल
तेनप्रसूनमृदुनावपुषातपांसि विश्वोत्तराणिचरतस्तव सुप्रभातम् //

पत्न्यैस्वपादभजनावसरप्रदायिन्, मातुर्निरन्तरहिताचरणावधायिन्,
काल्यास्समर्च्चननुतिप्रणिधानशालिन्, अद्वैतभावितमते, तव सुप्रभातम् //

श्रीशारदां परममंगलभर्तृपादसंवाहनं परिसमाप्यततो/ पयाताम्
भक्त्यापरोक्षमनुवासरमव्यलीकम् कालीधियाप्रणमतस्तव सुप्रभातम् //

श्रीशारदाहृदयशुद्धिपरीक्षकस्य तत्तीव्रभोगविरतौमुदिताशयस्य
साकं तया निशि विकारमृते शयित्वा स्वप्रत्ययंदृढतयस्तव सुप्रभातम् //

लीलासहायविरहव्यथितान्तरंग, तेषामुपागमनदर्शनसुप्रसन्न,
तेषांपुरःप्रकटितात्ममहाप्रभाव, स्वामिन्, जगत्रयगुरो, तव सुप्रभातम् //

आजन्मशुद्धचरितस्य तपोधनस्य दिव्यानुभूतिरसिकस्य दयार्दितस्य
शिष्यावृतस्य जगदुद्धरणोत्सुकस्य धर्मात्मकस्य सततं तव सुप्रभातम् //

नानामतस्थनत, तत्तदुपास्यमूर्त्या, प्रत्येकमर्चकजनेषुविराजमान,
भक्तेस्वरूपमवलंब्य, विना तु रूपं विज्ञे, प्रकाशनपटो, तव सुप्रभातम् //

काली नरेन्द्र तुलसी शशि बाबुराम राखाल तारक सुबोध गिरीशवन्द्य,
गोपाल लाट्टु हरि योगि शरत् प्रसन्न गंगा निरञ्जनगुरो, तव सुप्रभातम् //

देवेन्द्र राम हरिपाद महेन्द्र पूर्ण वैकुण्ठ कालिपद नागमहाशयेड्य,
गोलाब घोरमणिलालित योगिनीमा गौरीपणायित, विभो, तव सुप्रभातम् //

श्रीवास रासमणि केशव तेजचन्द्र नारायण द्विज हृदुप्रमुखार्चितांघ्रे,
श्रीब्राह्मणीप्रभृतिनैजमहागुरुणाम् विज्ञानपूरक, विभो, तव सुप्रभातम् //

श्रीभैरवीमखिलभेदविहीनबोधे तोतापुरींगिरिसुतांघ्रिसरोजभक्तौ
सम्यङनियम्य बहुशो गुरुतां गुरूणाम् स्वस्यप्रदर्शितवतस्तव सुप्रभातम् //

गोपालबालकसमक्ष, मघोरमण्या नानावतारजलधे, पुरतस्तुकाल्याम्
मेरीसुतप्रभुदयालुविलोचनेच सर्वप्रियाकृतिकृते, तव सुप्रभातम् //

दैन्यार्प्पणात्तदुपशान्त्यभियाचनार्त्थं दैवोपकण्ठनयनात्तदयाचनाच्च
अन्यं कुचेलमति भक्तनरेन्द्रनाथे कौतूहलेन सृजतस्तव सुप्रभातम् //

चित्तप्रलोभकरयौगिकसिद्धिराशेरत्यत्भुतप्रकटनं क्वचिदप्यकृत्वा
शुद्धानुरागभरशृंखलयैव लोकानाकर्षतो निजपदं तव सुप्रभातम् //

चेष्टानृणांबहुविधाननुकृत्यकांश्चिदेकान् प्रदर्श्यनिजनित्यसमाधियोगान्
अन्यांश्चभक्तिरभसादसकृत् प्रनृत्य भक्तान् सदारमयतस्तव सुप्रभातम् //

आलोकनेन हसनेन विनोदनेन संवाहनेन हृदयंगमभाषणेन
अध्यापनेन मधुरान्नसमर्पणेन भक्तान् मुहुः सुखयतस्तव सुप्रभातम् //

नित्योन्मिषत्सरसनर्मविजल्पनेन सर्वश्रुतिश्रुतिनिषेचकगायनेन
ब्रह्माण्डमण्डलविघूर्णकताण्डवेन शिष्योत्करान् वशयतस्तव सुप्रभातम् //





वेदैःपुराणनिकरैःस्मृतिभिश्चसम्यक् स्पष्टानयोभवतितं गहनं स्वधर्मम्
स्वाचारतस्सुललितैश्चनिजोपदेशैः एकान्ततस्फुटयतस्तव सुप्भातम् //

चेतोहरैर्विवरणैरुपपादनैश्च वेदान्ततत्वमतिदुर्ग्रहमाश्रितानाम्
क्लेशं विना करतलामलकोपमानम् भूयस्तरां स्फुटयतस्तव सुप्रभातम् //

सन्मण्डलेन सहसंवदतःकदाचिदातन्वतः सरसताण्डवमन्यकाले
कुत्रापि भेदरहिते पततस्समाधौ विश्वस्य विस्मयपुषस्तव सुप्रभातम् //

संशोधकस्य कृतपातकसञ्चयानाम् वैराग्यदस्य विमलीकृतमानसानाम्
निर्वेदिनां तनुभृतां अपवर्गदातुस्सर्वैस्समाश्रितपदस्तव सुप्रभातम् //

स्पर्शेन मन्त्रचणनेन निरीक्षणेन सङ्कल्पनेन च यथेष्टमशेषजीवान्
क्लेशं विनैव सहसाभवभीमसिन्धोरुद्धर्त्तुमीश, भगवन्, तव सुप्रभातम् //

भक्तिक्रियाद्यखिलयोगपथाध्वगस्य दुर्गामृडादिसकलेश्वरदर्शकस्य
अद्वैततुंगपदवी परिनिष्ठितस्य कारुण्यपीडितधियस्तव सुप्रभातम् //

मुक्तात्मनोप्यखिललोकमहागुरोरप्येकान्त मुग्धशिशुवद्जगदंबिकायाः
वस्त्राञ्जले ∫ तिकुतुकेन सदाविलंब्य वैवश्यतः प्रलपतस्तव सुप्रभातम् //

योगाद्यसंख्यविधसाधनपुष्पजातेर्माध्वीं विलिह्य परितृप्तिवशादिवान्ते
कालीपदाब्जमकरन्दरसैकतृष्णामागृह्णतस्सदलितस्तव सुप्रभातम् //

भिक्षुव्रतान्यनतिलंख्य गृहस्थभावम् शास्त्रप्रपञ्चमनधीत्य विचक्षणत्वम्
शस्त्रप्रयोगमनपेक्ष्यच दिग्जयित्वम् स्वस्मिन् सुखंघटयतस्तव सुप्रभातम् //

कृस्त्यानिभिर्महितमेरितनूजभावाद् अल्लाहुसम्मिततया च मुहम्मदीयैः
नानाविधया च शिखधर्मिशिखावतंस्यैराराधितस्य भवता तव सुप्रभातम् //

विप्रस्यपुल्कसगृहाजिरमार्ज्जिकस्य योगाधिरूढमनसःप्रतिमार्चकस्य
मायाधिपस्य निजभक्तवशंवदस्य धर्मान् पिपालयिषतस्तव सुप्रभातम् //

अज्ञस्यसर्वविदुषःकमनीमयस्य पुंसश्शिशोः प्रवयसो बलवर्ज्जितस्य
शक्तस्य शिष्यतिलकस्यगुरूत्तमस्य जीवस्य केवलचितस्तव सुप्रभातम् //

विप्राग्रगण्य, नृपपुंगव, वैश्यशूद्रवर्णिन्, गृहस्थ, विपिनस्थ, यतिप्रधान,
ज्ञानिन्, क्रियानिरत, योगिवरेण्य, भक्त, सर्वात्मकाखिलगुरो, तव सुप्रभातम् //

सम्मूढवद्बुधजनैःखलवन्नृशंसैः सन्मानुषैस्सुजनवद्मुनिवद्वनस्थैः
मुक्तात्मभिःपरमहंसवदात्मभक्तैः सर्वेशवद्कृतमितेस्तव सुप्रभातम् //

सम्मोहसंशयभयामयतापकोपवैषम्य जन्ममरणादि मनुष्यधर्मान्
स्वस्मिन् प्रदर्श्यसविलासमनर्हलोकान् प्रायोमुहुश्छलयतस्तव सुप्रभातम् //

पुण्या निजप्रतिकृतिं कुहचिद्विलोक्य "लोकांबिकैवनिवसत्यपरोक्षमस्याम्"
इत्थ निगद्य सकुतूहलमाशुतस्यै पुष्पाञ्जलिं कृतवतस्तव सुप्रभातम् //

नस्पन्दितुं त्रिभुवनैकतमोपिजन्तुश्शक्नोति यस्य करुणादृशमन्तरेण
तं सर्वशक्तमखिलेश्वरमात्मदेहे पूर्णात्मनैववहतस्तव सुप्रभातम् //

काली, कपालि, नबि, कृस्तु, मुनीन्द्र, सीता राधा, शचीतनय, राम, मुरान्तकादि
मूर्त्तीनिजेवपुषिवासयतो/ पिगूढम् मूढात्मनाविलसतस्तव सुप्रभातम् //





स्फूर्ज्जत्त्रयीनिटिलवाचकगर्ज्जितस्य शश्वत्प्रकीर्णनिरुपाधिकृपामृतस्य
क्वापिस्फुरत् स्वगुरुभावतडिल्लतस्य सच्चित्घनस्यभवतात्तव सुप्रभातम् //

यत् पादपांसुलुठनंकमलासनाद्याः मत्वा/ पुनर्भवसुखादपिकामनीयम्
तत्सिद्धयेकठिनसंयममाचरन्ति तस्यत्रिविष्टपपतेः तव सुप्रभातम् //

नैवाध्वरो न नियमो न यमो न होमो नो दक्षिणा न च जपो न च तीर्थयात्रा
यत्पादसेवनलवस्यकलाक्वचित् स्यात्तस्याप्रमेयमहसस्तव सुप्रभातम् //

माया न तिष्ठति यदक्षिपथे भयेन सिद्धाः यदीक्षणलवाय तपस्तपन्ति
यन्नामतारयति संसृतितस्समस्ताम् स्तस्य प्रभोरिदमिदं तव सुप्रभातम् //

गंगादि तीर्थनिकरप्रभवैकमूले ब्रह्माद्यमानुषशिरश्चिरमृग्यमाणे
ऐकैकनैजपदविन्यसने धरण्याः रोमाञ्चमंकुरयतस्तव सुप्रभातम् //

विश्वाकृतिप्रकटनेन विनापवित्र कीर्त्यास्वतःप्रसृमरस्यसमस्तदिक्षु
हित्वायुधानि निरुपाधिकसौहृदेन लोकत्रयीविजयिन स्तव सुप्रभातम् //

लोकत्रयीदुरितसञ्चयकालकूटमापीय भूतदययार्बुदरोगभाजः
कण्ठेव्यथातिशयतश्शितिकण्ठभावम् प्राप्तस्यविश्वसुहृदस्तव सुप्रभातम् //

नानाभिषक्प्रवरसाधुचिकित्सितस्य निश्शेषलोकभवरोगचिकित्सकस्य
उच्चैस्तरां विविधयातनायार्दितस्य स्वानन्दनित्यविहृतेस्तव सुप्रभातम् //

स्वीयां चिदेकरचितां परमार्थभूताम् आनन्दमूर्त्तिमखिलेषु चराचरेषु
वैकुण्ठनामक निजांघ्रि निषेवकाय व्यज्यस्फुटं कृपयतस्तव सुप्रभातम् //

कालेकदाचिदविषह्यकृपाजवेन पादाब्जसीम्नि पतितान् पतितानशेषान्
स्पृष्ट्वा समाधिरसमीश्वरदर्शनं च दत्वा प्रहर्षितवतस्तव सुप्रभातम् //

कल्याणकेलिनिकरैर्भुवनं समस्तम् उज्जीव्य सम्यगतिभासुरमात्मतेजः
शिष्याग्रवह्निषु निधाय तिरोबुभोषोः पूर्णावतारसवितुस्तव सुप्रभातम् //

पाषण्डिनां सरभसाक्रमणेनभिन्न-प्रायानशेषपरिपावनधर्मसेतून्
भूयो निबद्ध्य सुदृढं सुजनान् प्रतोष्य नैजं पदं गतवतस्तव सुप्रभातम् //

निर्मूलया करुणया जगदुद्धिधीर्षोः धर्मोत्करानविविषोर्निगमानुशिष्टान्
अन्यान् दिवंगमयितुं नरकेषु नित्यम् तुष्ट्यास्वयंपिपतिषोस्तव सुप्रभातम् //

निर्याणतो निजपतेःपरिदेवयन्तीं मंगल्यसूत्रवलयानि परित्यजन्तीम्
देवीं निवार्य परिसान्त्वयितुं पुरस्तात् प्रत्यक्षतां प्रभजतस्तव सुप्रभातम् //

पृत्थ्व्यां मनुष्यवपुँषा प्रकटीकृता// त्म-प्रत्यक्षकेलिरधुनोपरताप्यभंगम्
स्वादृश्यकेलिरधुनाप्यनुवर्त्तमानेत्यस्मान् सिसान्त्वयिषतस्तव सुप्रभातम् //

स्थूलात्मकं परिसमाप्य निजावतारलीलाविलास रसमद्यतिरोहितस्य
अस्मादृशेषु कृपणेषु कृपाद्रदृष्टिम् गूढंपिपातयिषतस्तव सुप्रभातम् //

आरूढकर्ण, यशसा भुवि देहभाजाम् नाम्ना सुखाध्युषितजिह्व, शुभाशयानाम्
आविष्टचित्त, महतामुरुपुण्यमूर्त्या नित्यानुवृत्तविहृते, तव सुप्रभातम् //

पानोपवेश, शयनाशनमज्जनादौ ग्रामाटवीव्रजपुरीगिरिसागरादौ
संपद्विपद्भयजरामरणामयादौ भक्तान् सदानुभजतस्तव सुप्रभातम् //





सम्प्रत्यतिस्फुटतरं भुवने समन्तात् संदृश्यमानसकलाभ्युदयोद्यमानाम्
हेतोर्विशिष्य नवभारतशिल्पिसार्वभौमस्य, विष्टपसृजस्तव सुप्रभातम् //

आर्षक्षमासुचिरसंभृतपुण्यपुञ्ज-पाकात्मकस्य, सुजनार्चितचन्द्रमण्याः
पाकायितस्य, निगमान्तसरस्वतीनाम् मूर्त्ताशयस्य, भगवंस्तव सुप्रभातम् //

लीलामनुष्य, भगवन्, क्षुदिरामसूनो, श्रीशारदारमण, चन्द्रमणीतनूज,
सर्वावताररतिलकायित, पुण्यकीर्ते, श्रीरामकृष्ण, भवतात्तव सुप्रभातम् //

मायापतेदुरवगाहमहामहिम्नः प्रेमार्णवस्यकृपणावनदीक्षितस्य
साक्षान्नरेन्द्रतुलसीप्रियदेशिकस्य श्रीरामकृष्ण, भवतात्तव सुप्रभातम् //

नानातपोव्रतजुषोगलदंशभासः व्यामोहशार्वरमुषोभवमुक्तिवाहः
काली नरेन्द्र तुलसी मुखशिष्यतीर्थ, स्वामिन्, निगूढमहिमंस्तव सुप्रभातम् //

धर्मज्ञ, धर्मपथसञ्चर, सिद्धवर्य, साद्ध्यस्वरुप, सकलात्मक, मूर्त्त्यतीत,
ब्रह्मन्, नरेन्द्र तुलसी समुपाश्रितांघ्रे, श्रीरामकृष्ण, भवतात्तव सुप्रभातम् //

स्वानन्दतृप्तमनसोपि समाधियोग-निद्राजुषोपि करुणारभसादभीक्ष्णम्
उत्थाय लोचनयुगं विकचय्य विष्वक् आलोकनव्यसनिनस्तव सुप्रभातम् //

सच्चित्समाधिरसनिर्वृतमानसस्य स्मेराननस्य मुकुलीकृतलोचनस्य
बद्धाञ्जलेः स्थिरसुखासनसंस्थितस्य चन्द्रातपःपरिणतेस्तव सुप्रभातम् //

स्मेरावलोकनविमोहितमानुषस्य मञ्जुप्रगीतलहरीद्रवितोपलस्य
आनन्दनृत्तपरिकम्पितभूतलस्य कृत्स्नात्भुतस्य भवतात्तव सुप्रभाम् //

सच्चिन्मूर्ते, धृतनरतनोर्लीलया धर्मगुप्त्यै
कृत्वा दीर्घं बहुविधतपांस्येषुसम्पाद्यसिद्धिः
निक्षिप्यान्ते स्वयमुपचितं ज्ञानवित्तं
स्वशिष्येष्वन्तर्द्धातुं व्यवसितमतेरस्तुते सुप्रभातम् //

सच्चित्सौख्यैकमूर्त्ते निजमहिमरवेभूरिकारुण्यराशे
विप्राग्र्याल्लब्धजातेर्बहुविधतपसिव्यापृतस्वान्तवृत्तेः
प्राप्तब्रह्मानुभूतेस्सहचरनिहितस्वीयतेजोविभूते -
रानाकव्यापिकीर्त्तेरखिलजनपतेरस्तुते सुप्रभातम् //

शुभम्



# ശ്രീരാമകൃഷ്ണ സുപ്രഭാതം

ശ്രീരാമകൃഷ്ണ, പരിപൂർണ്ണതമാവതാര,
കാരുണ്യസാഗര, സമുദ്ധൃത ധർമ്മരാശേ,
ഭൂമൻ, നരേന്ദ്രതുളസീഗുരുഭൂത, നിത്യ -
മാശാസ്മഹേ തവ ഗദാധര, സുപ്രഭാതം

*പൂർണ്ണാവതാരങ്ങളിൽ വച്ച് ഏറ്റവും പൂർണ്ണനായ ശ്രീരാമകൃഷ്ണ ! കരുണാസമുദ്രമേ, ധർമ്മസമൂഹങ്ങളെ ഉദ്ധരിച്ചവനേ, വ്യാപകനായവനേ, നരേന്ദ്രന്റെയും തുളസിയുടെയും ഗുരുവായവനേ, ഗദാധര, അവിടുത്തേയ്ക്ക് ഞങ്ങൾ എന്നെന്നും സുപ്രഭാതം നേരുന്നു.*

ശ്രീമദ്ഗയാ വിബുധമന്ദിര വിഷ്ണുപാദാൽ
കാമാരപുഷ്കര സുരാലയശൈവലിംഗാൽ
മായാഗുണോത്തര ചിദംബരമണ്ഡലാച്ച
മർത്ത്യാത്മനാവതരസ്തവ സുപ്രഭാതം

*ഗയയിലുള്ള ദേവാലയത്തിലെ വിഷ്ണുപാദത്തിൽ നിന്നും, കാമാർപുക്കൂരത്തിലുള്ള അമ്പലത്തിലെ ശിവലിംഗത്തിൽ നിന്നും, നിർഗ്ഗുണമായ ജ്ഞാനാകാശമണ്ഡലത്തിൽ നിന്നും മനുഷ്യരൂപത്തിൽ അവതരിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാമാര പുഷ്കര മഹീതല ലബ്ധജാതേ
ചന്ദ്രാതനൂജ, ഭഗവൻ, ക്ഷുദിരാമ സൂനോ,
കന്ദർപ്പ സുന്ദരതനോ, സ്മിതശോഭിതാസ്യ,
ഭക്താനുകൂലവിഹൃതേ, തവ സുപ്രഭാതം

*കാമാർപുക്കൂർ ഗ്രാമത്തിൽ ചന്ദ്രമണിയുടേയും ക്ഷുദിരാമന്റേയും പുത്രനായിപ്പിറന്ന ഭഗവാനേ, കാമദേവനെപ്പോലെ ദേഹകാ*

*ന്തിയുള്ളവനേ, പുഞ്ചിരികൊണ്ട് വിളങ്ങുന്ന മുഖത്തോടുകൂടിയവനേ, ഭക്തന്മാരുടെ ഹിതത്തിനായി ലീലയാടിയവനേ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ലംബാളകാവലിലസന്നിടിലാന്തരസ്യ
സ്മേരാവലോക പരിശോഭി മുഖാംബുജസ്യ
ചന്ദ്രാങ്കശായി കമനീയ കളേബരസ്യ
കൈശോരവൈഭവഭൃതസ്തവ സുപ്രഭാതം.

*കുറുനിരക്കൂട്ടംകൊണ്ടു മിന്നുന്ന നെറ്റിത്തടത്തോടും, പുഞ്ചിരി കലർന്ന നോട്ടം കൊണ്ടു വിളങ്ങുന്ന മുഖത്തോടും, ചന്ദ്രമണിയുടെ മടിയിൽ കിടക്കുന്ന സുന്ദര ശരീരത്തോടും, ബാല്യകൗതുകത്തോടും കൂടിയ അവിടുത്തേയ്ക്ക് സുപ്രഭാതം.*

കൗമാര കേളി പരിതോഷിത ബന്ധുവർഗ്ഗ,
നിശ്ശേഷ ലോക ഹൃദയംഗമശീലശാലിൻ
ആജന്മ ബുദ്ധ പരിശുദ്ധ വിമുക്തചിത്ത,
ഹൃദ്വാഗഗമ്യ മഹിമൻ, തവ സുപ്രഭാതം

*കുട്ടിക്കളികൾ കൊണ്ട് ബന്ധുക്കളെ സന്തോഷിപ്പിച്ചവനേ, സർവ്വരും ഇഷ്ടപ്പെടുന്ന സദ്ഗുണങ്ങൾ ഉള്ളവനേ, ജനനം മുതൽ ശുദ്ധ-ബുദ്ധ-മുക്തമായ ഹൃദയത്തോടുകൂടിയവനേ, മനസ്സിനും വാക്കിനും പിടികിട്ടാത്ത മഹിമയെഴുന്നവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

നീലാഭ്രദർശന വിമൂർച്ഛിത ശുദ്ധബുദ്ധേ,
കാത്യായനീസ്മരണ ലബ്ധ സമാധിവൃത്തേ
തദ്വേഷമാത്ര സമുപാർജ്ജിത ശർവ്വഭാവ
ശശ്വത്സമാഹിതമനസ്തവ സുപ്രഭാതം.

*കരിമുകിൽ കണ്ട് മൂർച്ഛിച്ച ശുദ്ധബുദ്ധിയെഴുന്നവനേ, ദേവിയെ ഓർത്തപ്പോഴേയ്ക്കും സമാധിപൂണ്ടവനേ, ശിവന്റെ വേഷം കെട്ടിയതോടെ തന്മയീഭവിച്ചവനേ, ഇപ്രകാരം മനസ്സ് എപ്പോഴും സമാധിയിൽ മുഴുകിയവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*





നാനാവിനോദരത, ചിത്രകലാവിദഗ്ധ,
സംഗീതകോവിദ, കഥാഭിനയപ്രവീണ,
ആമുഗ്ദ്ധതാണ്ഡവപടോ, സരസോക്തിദക്ഷ,
ശില്പക്രിയാ കുശലധീസ്തവ സുപ്രഭാതം

*പല വിനോദങ്ങളിലും രസമനുഭവിച്ചവനേ, ചിത്രകലയിലും, സംഗീതത്തിലും, നാടകാഭിനയത്തിലും, ഭംഗിയേറിയ നൃത്തത്തിലും, സരസസംഭാഷണത്തിലും, കൊത്തുപണിയിലും മറ്റും സാമർത്ഥ്യവും നൈപുണ്യവും പ്രകാശിപ്പിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

കൗമാരചാപലകൃതൈർവ്വിവിധൈർവ്വിഹാരൈഃ
സംഗീതനാട്യനടനാദിമയൈർവ്വിനോദൈഃ
വിസ്മാർയ്യസംസൃതിശുചഃ സ്വജനാനശേഷാൻ
മോദേ നിമജ്ജിതവതസ്തവ സുപ്രഭാതം

*കൗമാരചാപല്യംകൊണ്ട് ചെയ്യുന്ന പല കളികൾകൊണ്ടും, പാട്ട്, അഭിനയം, നൃത്തം തുടങ്ങിയ വിനോദങ്ങൾകൊണ്ടും സംസാര ദുഃഖങ്ങളെ വിസ്മരിപ്പിച്ചുകൊണ്ട് സ്വന്തക്കാരേയും ബന്ധുക്കളേയും മുഴുവൻ ആനന്ദത്തിലാറാടിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആപാദിതോപനയനക്രിയ, ഭക്തിവശ്യ,
ധാനീകരപ്രതിഗൃഹീതപവിത്രഭിക്ഷ,
ആവിഷ്ടപാഠനിലയോഞ്ഝിതശുഷ്കവിദ്യ,
സത്യൈകമാർഗ്ഗണരുചേ, തവ സുപ്രഭാതം

*ഉപനയനസംസ്കാരം സിദ്ധിച്ചവനേ, ഭക്തിയ്ക്കു വശംവദനായവനേ, ധനിയുടെ കൈയ്യിൽനിന്ന് പരിശുദ്ധഭിക്ഷ വാങ്ങിയവനേ, വിദ്യാലയത്തിൽ പ്രവേശിച്ച ശേഷം തുച്ഛവിദ്യയെ ഉപേക്ഷിച്ചവനേ, പരമാർത്ഥവസ്തുവിനെ മാത്രം തേടാൻ രുചിയാർന്നവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഭ്രാതുഃ പ്രിയാർത്ഥമതിദൂരദിശം ഗതസ്യ
ശോകാബ്ധിമജ്ജിതസമസ്ത സുഹൃദ്ഗണസ്യ
ശ്രീദക്ഷിണേശ്വര സുരാലയ വാസഗൃഹ്ണോ -
രുച്ചൈർന്നിരങ്കുശഗതേസ്തവ സുപ്രഭാതം

*ജ്യേഷ്ഠന്റെ ഇഷ്ടത്തിന്നു വേണ്ടി വളരെ അകലേയ്ക്കു പോയവനും, സർവ്വബന്ധുക്കളേയും ദുഃഖസമുദ്രത്തിലാഴ്ത്തിയവനും, ദക്ഷിണേശ്വരക്ഷേത്രത്തിൽ പാർക്കാൻ കൊതിച്ചവനും, അത്യന്തം സ്വതന്ത്രനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാളീപദാംബുജ സമർച്ചനലാലസസ്യ
തദ്വിപ്രയോഗകഠിനവ്യസനാതുരസ്യ
നിശ്ശേഷരോമവിവരസ്രുതരക്തബിന്ദോർ -
മൂർച്ഛാഭിഭൂതമനസസ്തവ സുപ്രഭാതം

*കാളീദേവിയുടെ പാദപത്മങ്ങളെ പൂജിക്കുന്നതിൽ തല്പരനും, ദേവിയുടെ വേർപാടിനാൽ കഠിനമായി വ്യസനിച്ചവനും, എല്ലാ രോമകൂപങ്ങളിൽ നിന്നും രക്തബിന്ദുക്കൾ പൊടിഞ്ഞവനും മോഹാലസ്യം പ്രാപിച്ചവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ത്യക്താന്നപാനശയനാദിശരീരധർമ്മാൻ,
ശശ്വദ്ധരാതലലുഠൽ കമനീയമൂർത്തേ,
അംബാഭിധാനമുഖരീകൃതപുണ്യകണ്ഠ,
ത്രൈലോക്യപാവന,വിഭോ, തവ സുപ്രഭാതം

*ഭക്ഷണം, വെള്ളം, വിശ്രമം തുടങ്ങി ശരീരരക്ഷയ്ക്കുവേണ്ട ധർമ്മങ്ങളെ വെടിഞ്ഞവനേ, (ജഗദംബയുടെ ദർശനം ലഭിക്കാത്തതുകൊണ്ടുള്ള തീവ്രദുഃഖത്താൽ) എപ്പോഴും നിലത്തുകിടന്നുരുളുന്ന മനോജ്ഞദേഹത്തോടുകൂടിയവനേ, ജഗദംബയുടെ തിരുനാമോച്ചാരണം കൊണ്ടു മുഴങ്ങിക്കൊണ്ടിരിക്കുന്ന പുണ്യകണ്ഠത്തോടുകൂടിയവനേ, മുപ്പാരിനേയും ശുദ്ധീകരിക്കുന്നവനേ, ഭഗവാനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*





ഖഡ്ഗേന കണ്ഠദളനായ സമുദ്യതസ്യ
സദ്യോ വിലോകിതജഗജ്ജനനീമുഖസ്യ
തത്കാന്തിവീചി കബളീകൃതവിഗ്രഹസ്യ
സമ്മൂർച്ഛയാ പ്രപതതസ്തവ സുപ്രഭാതം

*ദേവിയുടെ വാളുകൊണ്ട് തന്റെ കഴുത്ത് വെട്ടാനൊരുങ്ങിയവനും, പെട്ടെന്ന് ജഗദംബയുടെ തിരുമുഖം കണ്ടവനും, ദേവിയുടെ പ്രകാശത്തിരമാലകൾകൊണ്ടു മൂടപ്പെട്ട ശരീരത്തോടുകൂടിയവനും, ബോധരഹിതനായി വീണവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാളീനിരന്തരനിരീക്ഷണനന്ദിതസ്യ
വാതാത്മജേന പരമൈക്യമുപാഗതസ്യ
രാമോപധാവനപരസ്യ തദീയസാക്ഷാൽ -
ക്കാരാനുരഞ്ജിതധിയസ്തവ സുപ്രഭാതം

*ഭദ്രകാളിയുടെ നിരന്തരദർശനത്താൽ സന്തുഷ്ടനും, ഹനുമാനോട് ഏറ്റവും താദാത്മ്യം പ്രാപിച്ചവനും, ശ്രീരാമനെ ഭജിക്കാൻ ആരംഭിച്ചവനും, ശ്രീരാമചന്ദ്രന്റെ സാക്ഷാൽക്കാരത്താൽ കരൾ കുളിർത്തവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

നിഷ്കാമലോഭമദമത്സരമാനസസ്യ
സച്ഛിക്ഷണാർത്ഥകൃതദാരപരിഗ്രഹസ്യ
വൈതൃഷ്ണ്യവിസ്മൃതവിവാഹകഥസ്യ സാധോഃ
ശ്രീശാരദാമണിപതേസ്തവ സുപ്രഭാതം

*മനസ്സിൽ കാമക്രോധലോഭാദി ദുർവികാരങ്ങളില്ലാത്തവനും, സജ്ജനങ്ങളെ പഠിപ്പിക്കാൻവേണ്ടി വിവാഹം ചെയ്തവനും, വൈരാഗ്യം ഹേതുവായി താൻ വിവാഹിതനാണെന്ന കഥ മറന്നവനും, വിശിഷ്ടനും, ശാരദാദേവിയുടെ പതിയുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സർവ്വാംഗദാഹശമനാർത്ഥമുദപ്ലുതസ്യ
ശ്രീഭൈരവീവിഹിതഭേഷജനിർവൃതസ്യ
തന്ത്രോക്തസാധനസഹസ്രനിഷേവകസ്യ
സർവ്വേഷുസിദ്ധിമയതസ്തവ സുപ്രഭാതം

*ഉടലിൽ ഉടനീളം ചുട്ടുനീറിയിരുന്നത് ശമിക്കാൻ തണുത്ത വെള്ളത്തിൽ മുങ്ങിക്കിടന്നവനും, ഭൈരവി വിധിച്ച ഔഷധംകൊണ്ട് ആശ്വാസം കിട്ടിയവനും, നാനാവിധത്തിലുള്ള അനേകം താന്ത്രികസാധനകൾ അനുഷ്ഠിച്ചവനും, അവയിലെല്ലാം സിദ്ധിനേടിയവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്വസ്യ്യാംഗതസ്സുകൃതപാതകരൂപപുംസോർ -
നിര്യാണമുൽക്കടപരസ്പരമല്ലയുദ്ധം
പുണ്യേന പാപഹനനം ച നിശാമ്യസാക്ഷാ -
ച്ഛാന്തജ്വരസ്യ സുഖിനസ്തവ സുപ്രഭാതം

*സ്വന്തം ശരീരത്തിൽ നിന്ന് പുറത്തേയ്ക്ക് വന്ന പുണ്യ-പാപ പുരുഷന്മാർ തമ്മിൽ നടന്ന പൊരിഞ്ഞ പോരാട്ടത്തിൽ പുണ്യപുരുഷൻ പാപപുരുഷനെ കൊന്നത് നേരിൽ കണ്ടശേഷം തന്റെ പനിയും ചുട്ടുനീറലും ശമിച്ച് സുഖം പ്രാപിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്വർണ്ണേ തൃണേ മലയജേ വിഷി തുല്യദൃഷ്ടേ
ജീവേ ശവേ നൃഷു മൃഗേഷു സമാനബുദ്ധേഃ
ഭിക്ഷൗ ഗൃഹിണ്യവിഷമം പ്രസമീക്ഷ്യമാണ -
സ്സ്യാന്തർബഹിർസമദൃശസ്തവ സുപ്രഭാതം

*പൊന്നിലും, പുല്ലിലും, ചന്ദനത്തിലും, മലത്തിലും, തുല്യദൃഷ്ടിയായും, ജീവനുള്ള വസ്തുവിലും, ശവത്തിലും, മനുഷ്യരിലും, മൃഗങ്ങളിലും സമാനബുദ്ധിയായും, സംന്യാസിയേയും, ഗൃഹസ്ഥനേയും വ്യത്യാസമില്ലാതെ കാണുന്നവനായും, അകത്തും പുറത്തും അഭേദത്തെ ദർശിക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*





ഭോഗേഷു യോഗവിഭവേഷു വിരാഗശാലിൻ,
ക്ഷേത്രേഷു വേശഭവനേഷു പരാത്മദർശിൻ,
ശിഷ്ടേഷു ദുഷ്ടനികരേഷു കൃപാദിവർഷിൻ,
ത്രൈലോക്യപാവനയശസ്തവ സുപ്രഭാതം

*ഭോഗങ്ങളിലും, യോഗസിദ്ധികളിലും വൈരാഗ്യമുള്ളവനേ, ക്ഷേത്രങ്ങളിലും, വേശ്യാലയങ്ങളിലും പരമാത്മാവിനെ ദർശിക്കുന്നവനേ, ശിഷ്ടന്മാരിലും, ദുഷ്ടന്മാരിലും കൃപ ചൊരിയുന്നവനേ, കീർത്തികൊണ്ട് മുപ്പാരിനേയും തീർത്ഥീകരിക്കുന്നവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

അന്തർബഹിശ്ച ഭുവനത്രിതയം സമസ്തം
സർവ്വേശ്വരസ്യ മഹസാ തിമിതം തതം ച
ആലക്ഷ്യ ഹർഷജവധർഷിത മാനസസ്യ
മത്തപ്രനർത്തനഭൃതസ്തവ സുപ്രഭാതം

*മൂന്നുലോകങ്ങളുടെ ഉള്ളിലും പുറത്തും സർവ്വേശ്വരന്റെ തേജസ്സുകൊണ്ട് കുതിർന്നും നിറഞ്ഞുമിരിയ്ക്കുന്നതായിക്കണ്ടിട്ട്, ആനന്ദത്തള്ളിച്ചകൊണ്ട് അമ്പരന്നും മത്തുപിടിച്ചും നൃത്തം ചവിട്ടിയ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആലോക്യ ലോകജനനീപ്രതിമാം പ്രദീപാ -
നാരാധനോപകരണാനി സമർച്ചകാംശ്ച
ദേവാലയം ച സകലാനി ചിദാത്മകാനി
വിഷ്വക് സുമാനി കിരതസ്തവ സുപ്രഭാതം

*ജഗദംബയുടെ ക്ഷേത്രം, വിഗ്രഹം, ദീപങ്ങൾ, പൂജാസാമഗ്രികൾ, പൂജാരിമാർ എന്നിവയെല്ലാം ചിന്മയമായിക്കണ്ടിട്ട് നാലുഭാഗത്തേക്കും പൂക്കൾ വിതറിയ അവിടുത്തേയ്ക്ക് സുപ്രഭാതം.*

രാധാപ്രവിഷ്ടഹൃദയസ്യ തദാത്മകസ്യ
മാധുര്യഭാവ മധുപാന മദോൽക്കടസ്യ
പ്രേയോവിയോഗദവതപ്തകളേബരസ്യ
നിർജ്ജീവസാമ്യമയതസ്തവ സുപ്രഭാതം

*രാധാഹൃദയത്തിൽ പ്രവേശിച്ചവനും, രാധയുടെ താദാത്മ്യം പ്രാപിച്ചവനും, മാധുര്യഭാവമാകുന്ന തേൻ കുടിച്ച് മത്തുപിടിച്ചവനും, പ്രിയതമന്റെ വിരഹമാകുന്ന കാട്ടുതീയിൽ ശരീരം വെന്തുരുകിയവനും മൃതപ്രായനായവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഗോപാലനന്ദന നിരീക്ഷണ വിജ്വരസ്യ
തന്നിത്യയോഗ പരമോത്സവ നിർവൃതസ്യ
സർവ്വത്ര തത്തനുവിലോകന വിസ്മിതസ്യ
തത്സാത്മതാം ഗതവതസ്തവ സുപ്രഭാതം

*ഗോപാലബാലന്റെ ദർശനത്താൽ താപം ശമിച്ചവനും, നന്ദനന്ദനന്റെ കൂടെ എപ്പോഴും കഴിഞ്ഞുകൂടുകയെന്ന മഹോത്സവത്താൽ നിർവൃതനും, എവിടെയും ആ ഗോപകുമാരന്റെ ശ്രീമൂർത്തിയെക്കണ്ട് വിസ്മയിച്ചവനും, ആ ദിവ്യസ്വരൂപത്തോട് തന്മയത്വം പ്രാപിച്ചവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഭക്തോത്തമോ മഹിതഭാഗവതം പുരാണം
തത്സംശ്രയശ്ച ഭഗവാനിതി കീർത്തിതസ്യ
വസ്തുത്രയസ്യ പരമൈക്യമഹാരഹസ്യം
സാക്ഷാദ്വിലോകിതവതസ്തവ സുപ്രഭാതം

*ഉത്തമഭക്തൻ, ഉൽകൃഷ്ടമായ ഭാഗവതമഹാപുരാണം, ഈ രണ്ടിനും ആശ്രയമായ ഭഗവാൻ എന്നിങ്ങനെ പറയപ്പെടുന്ന മൂന്നും ഒരേയൊരു സത്യവസ്തുതന്നെയാണെന്ന മഹാരഹസ്യത്തെ പ്രത്യക്ഷമായി ദർശിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

അന്യാദൃശാത്മതപസാമനുഭാവഹേതോ -
രേകൈകരോമവിവരാൽ സ്വതനോർഗളന്തീം
ആലക്ഷ്യകാന്തിമഭിനന്ദിതുമക്ഷമസ്യ
തന്നഷ്ടയേ സ്പൃഹയതസ്തവ സുപ്രഭാതം





*അനന്യസാധാരണങ്ങളായ തന്റെ തപസ്സുകളുടെ പ്രഭാവത്താൽ സ്വശരീരത്തിന്റെ ഓരോ രോമകൂപത്തിൽനിന്നും പ്രകാശം പുറപ്പെടുന്നതു കണ്ടിട്ട് ഒട്ടും സന്തോഷിക്കാനാവാതെ അതിന്റെ നാശത്തിനു മോഹിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

അസ്തേയസത്യകരുണാദി യമൈര്യുതസ്യ
കാർത്സ്ന്യേന സാധനചതുഷ്ടയ പുഷ്കലസ്യ
അജ്ഞാനതോ/ പി കനകാദി സമസ്തലോഹ -
സ്പർശാക്ഷമസ്യ ഭഗവൻ തവ സുപ്രഭാതം

*അല്ലയോ ഭഗവാനേ! അസ്തേയം, സത്യം, കരുണ (അഹിംസ) മുതലായ യമങ്ങൾ സിദ്ധിച്ചവനും, സാധനചതുഷ്ടയസമ്പത്തി പൂർണ്ണമായി കൈവന്നവനും, സ്വർണ്ണം തുടങ്ങിയ ലോഹങ്ങളെ അറിയാതെപോലും തൊടാനാളല്ലാത്തവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

പൂഗാദി യൽ കിമപി വസ്തു കരാരവിന്ദേ
സംഗൃഹ്യതേ യദി കദാപി നിജോപയുക്തൈ
തർഹ്യഞ്ജസാ കുരുടതാമതിമൂഢതാംശ്ച
സംപ്രാപ്യ കശ്മലഭുജസ്തവ സുപ്രഭാതം

*തന്റെ ഉപയോഗത്തിനായിട്ട് അടയ്ക്കയോ (മുറുക്കാനായി) മറ്റേതെങ്കിലും സാധനമോ എപ്പോഴെങ്കിലും കയ്യിൽ കരുതിയാൽ ഉടൻതന്നെ കണ്ണുകാണാതാവുകയും ബുദ്ധി മരവിക്കുകയും ചെയ്ത് മൂർച്ഛിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സന്താഡനസ്യ പരകായ നിപാതിതസ്യ
സുസ്പഷ്ടചിഹ്നമഖിലാത്മതയാ സ്വദേഹേ
സംക്രാന്തമത്ഭുത വിമോഹിത മാനുഷാണാം
നേത്രസ്യ ഗോചരയതസ്തവ സുപ്രഭാതം

*മറ്റൊരുവന്റെ ദേഹത്തിലേറ്റ അടിയുടെ പാട് സർവ്വാത്മകത്വം നിമിത്തം തന്റെ ശരീരത്തിലേയ്ക്ക് സ്പഷ്ടമായി*

*പകർന്നത് അത്ഭുതപരതന്ത്രരായ മനുഷ്യരുടെ കണ്ണിന് കാണിച്ചുകൊടുത്ത അവിടുത്തേയ്ക്ക് സുപ്രഭാതം.*

തോതാപുരീചരണഭക്ത, തതോഗൃഹീത -
സംന്യാസദീക്ഷ, വിദിതസ്വപരാത്മഭാവ,
മാസാൻ ഷഡുംത്ധിത വികല്പമഹാസമാധൗ
നിർമ്മജ്യ സംസ്ഥിത വിഭോ, തവ സുപ്രഭാതം

*തോതാപുരിയുടെ പാദങ്ങളെ ഭജിച്ചവനേ, അദ്ദേഹത്തിൽനിന്നും സംന്യാസദീക്ഷ സ്വീകരിച്ചവനേ, താൻ പരമാത്മാവാണെന്ന് (ജീവബ്രഹ്മൈക്യം) സാക്ഷാൽക്കരിച്ചവനേ, ആറുമാസക്കാലം നിർവ്വികല്പസമാധിയിലാണ്ടു മേവിയവനേ, പ്രഭോ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആചാരപൂതകരണസ്യ ശുഭാശയസ്യ
ബദ്ധാസനസ്യ വിജിതാനല പഞ്ചകസ്യ
പ്രത്യാഹൃതേന്ദ്രിയഗണസ്യ സമാഹിതസ്യ
ബ്രഹ്മാമൃതം രസയതസ്തവ സുപ്രഭാതം

*സദാചാരം കൊണ്ട് കരണങ്ങൾക്ക് ശുദ്ധിയും മനസ്സിന് നന്മയും (ഒതുക്കവും) നേടിയവനും, ആസനസ്ഥിരതയും പ്രാണജയവും സിദ്ധിച്ചവനും, ഇന്ദ്രിയസമൂഹത്തെ വിഷയങ്ങളിൽനിന്ന് പിൻവലിച്ച്, സമാധിയിൽ ആഴ്ന്നിറങ്ങി, ബ്രഹ്മാനന്ദത്തെ ആസ്വദിച്ചുകൊണ്ടിരുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്വേച്ഛാഗൃഹീത മഥുരപ്രമദാമയസ്യ
വർഷാർദ്ധഭുക്ത ബഹുദുസ്സഹ യാതനസ്യ
ഇത്ഥം ശനൈർ ജഡസമാധി സമുത്ഥിതസ്യ
സ്ഥാനത്രയം ഗതവതസ്തവ സുപ്രഭാതം

*മഥുരനാഥന്റെ പത്നിയുടെ വ്യാധിയെ സ്വേച്ഛയാ ആവാഹിച്ചെടുത്തവനും, ആറുമാസക്കാലം അതിദുസ്സഹമായ യാതന അനുഭവിച്ചവനും, ഇങ്ങിനെ സാവധാനത്തിൽ ജഡസമാധിയിൽ നിന്നുണർന്നവനും, സ്ഥാനത്രയത്തിലേക്ക് വന്നവനുമായ അവിടുത്തേക്ക് സുപ്രഭാതം.*





ഇസ്ലാംമതോത്സുക, മുഹമ്മദമൂർത്തിദർശിൻ
യേശോർന്നിരീക്ഷിത, വിലോകിതഗൗരകൃഷ്ണ
തേഷാമശേഷവപുഷാം സ്വതനൗ പ്രവേശം
നിർവ്വണ്യ വിസ്മൃതമതേ, തവ സുപ്രഭാതം

*ഇസ്ലാംമതത്തെ അഭ്യസിച്ചവനേ, നബിയെ ദർശിച്ചവനെ, യേശുവിനെ കണ്ടവനേ, ഗൗരകൃഷ്ണനെ പാർത്തവനേ, ആ എല്ലാ സ്വരൂപങ്ങളും തന്റെ ശരീരത്തിൽനിന്നുത്ഭവിച്ച് വീണ്ടും അതിൽ പ്രവേശിക്കുന്നതും നേരിൽക്കണ്ട് അത്ഭുതപ്പെട്ട (സർവ്വദേവദേവീസ്വരൂപനായ) അവിടുത്തേയ്ക്ക് സുപ്രഭാതം.*

സാക്ഷാൽകൃതേശ ഗിരിജാച്യുത രാമരാധാ -
സീതാഞ്ജനേയ നബിക്രിസ്തു ശചീതനൂജ,
അന്യൈരദൃഷ്ടചരയോഗ രഹസ്യവേദിൻ,
സംക്ഷുണ്ണ സർവ്വസരണേ, തവ സുപ്രഭാതം

*ശ്രീശിവനേയും, ശ്രീപാർവ്വതിയേയും, ശ്രീകൃഷ്ണനേയും, ശ്രീരാമനേയും, രാധയേയും, സീതയേയും, ഹനുമാനേയും, നബിയേയും, ക്രിസ്തുവിനേയും, ഗൗരാംഗ (ചൈതന്യ) നേയും സാക്ഷാൽക്കരിച്ചവനേ, ഇതിന്നുമുമ്പ് മറ്റാരും കണ്ടുപിടിക്കാത്ത യോഗരഹസ്യങ്ങളെ മനസ്സിലാക്കിയവനേ, സകലമാർഗ്ഗങ്ങളിലൂടെയും സഞ്ചരിച്ചവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ത്യക്ത്വാ വികല്പരഹിതാം ജഡയോഗനിദ്രാ -
മംബാജ്ഞയാ കുശലഭാവമുഖസ്ഥിതസ്യ
ലോകം മഹേശ്വരമപി സ്ഫുടമേകകാലേ
സംപശ്യതോ/ ഖിലഗുരോസ്തവ സുപ്രഭാതം

*ജഗന്മാതാവിന്റെ നിയോഗപ്രകാരം അസംപ്രജ്ഞാത (ജഡ) സമാധിയെ വെടിഞ്ഞ്, മംഗളമായ ഭാവമുഖത്തു വർത്തിച്ചു*

*കൊണ്ട്, ലോകത്തേയും പരമേശ്വരനേയും ഒരേസമയത്ത് സ്പഷ്ടമായി കണ്ടുകൊണ്ടിരിക്കുന്ന, സർവ്വലോകഗുരുവായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

പാദാബ്ജചംക്രമണപാവിതസർവ്വതീർത്ഥ,
കാശീമൃതാഖിലസമാർജ്ജിതമോക്ഷസാക്ഷിൻ,
ആർത്തവ്യഥാദ്ദ്രവദുദാരമതേ, ദരിദ്ര -
നാരായണാർച്ചനരതേ, തവ സുപ്രഭാതം

*പാദസഞ്ചാരംകൊണ്ട് (തീർത്ഥയാത്രാവ്യാജേന) സർവ്വതീർത്ഥങ്ങളേയും ശുദ്ധീകരിച്ചവനേ, കാശിയിൽ മരിക്കുന്നവർക്കെല്ലാം മുക്തികിട്ടുമെന്നതിലേക്ക് സാക്ഷിയായോനേ, ആർത്തന്മാരുടെ ദുഃഖത്തിൽ മനസ്സലിയുന്ന ഉദാരഹൃദയമുള്ളവനേ, ദരിദ്രനാരായണപൂജയിൽ രമിക്കുന്നവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ദീർഘപ്രതപ്ത ബഹുരൂപ തപോവിലാസ,
നാനാബുഭുത്സുജന സന്തതവേഷ്ട്യമാന,
നിശ്ശേഷപാത്രപരിവേഷിത മോക്ഷഭൈക്ഷ,
സഞ്ജീവിതാർഷധരണേ, തവ സുപ്രഭാതം

*നെടുനാൾ, പലവിധതപസ്സു ചെയ്തവനേ, പല ജിജ്ഞാസുക്കളാലും എപ്പോഴും ചുറ്റപ്പെട്ടുകൊണ്ടിരുന്നവനേ, എല്ലാപാത്രങ്ങളിലും മോക്ഷഭിക്ഷ വിളമ്പിയവനേ, ആർഷഭൂമിയെ ജീവിപ്പിച്ചവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ലൂചീവിപാടന സമുദ്യമനേ കദാചിൽ
യസ്യ ക്ഷതാൽ കരതലാദ്രുധിരം ജഗാള
തേന പ്രസൂനമൃദുനാ വപുഷാ തപാംസി
വിശ്വോത്തരാണി ചരതസ്തവ സുപ്രഭാതം

*ഒരിക്കൽ 'ലൂചി' പൊട്ടിക്കാൻ ഭാവിച്ചപ്പോൾ ഏതു ദേഹത്തിലെ കൈയാണോ മുറിഞ്ഞ് ചോര ഒലിച്ചത്, പുഷ്പം പോലെ മൃദുവായ ആ ദേഹം കൊണ്ട് ലോകോത്തരങ്ങളായ തപസ്സുകൾ ചെയ്യുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*





പത്ന്യൈ സ്വപാദഭജനാവസരപ്രദായിൻ,
മാതുർനിരന്തരഹിതാചരണാവധായിൻ,
കാള്യാസ്സമർച്ചനനുതി പ്രണിധാനശാലിൻ
അദ്വൈതഭാവിതമതേ, തവ സുപ്രഭാതം

*തന്റെ പാദസേവ ചെയ്യാൻ പത്നിയ്ക്ക് അവസരം നൽകിയവനേ, അമ്മയ്ക്ക് ഹിതമാചരിക്കാൻ സദാ ശ്രദ്ധിച്ചവനേ, ഭദ്രകാളിയെ പൂജിക്കുകയും സ്തുതിക്കുകയും ധ്യാനിക്കുകയും ചെയ്തുകൊണ്ടിരുന്നവനേ, അദ്വൈതത്താൽ ബുദ്ധി ശുദ്ധമായവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ശ്രീശാരദാം പരമമംഗള ഭർത്തൃപാദ -
സംവാഹനം പരിസമാപ്യ തതോ/പയാതാം
ഭക്ത്യാ പരോക്ഷമനുവാസരമവ്യളീകം
കാളീധിയാ പ്രണമതസ്തവ സുപ്രഭാതം

*ശ്രീശാരദാദേവി പരമമംഗളങ്ങളായ ഭർത്തൃപാദങ്ങളെ തലോടിക്കഴിഞ്ഞശേഷം അവിടെനിന്നും പോയാൽ, പതിവായി ദേവിയെ ആരും കാണാതെ (പരോക്ഷമായി) നിർവ്യാജഭക്തിയോടെ ഭദ്രകാളിയെയെന്നപോലെ നമസ്കരിക്കാറുള്ള അവിടുത്തേയ്ക്ക് സുപ്രഭാതം.*

ശ്രീശാരദാഹൃദയശുദ്ധിപരീക്ഷകസ്യ
തത്തീവ്രഭോഗവിരതൗ മുദിതാശയസ്യ
സാകം തയാ നിശി വികാരമൃതേ ശയിത്വാ
സ്വപ്രത്യയം ദൃഢയതസ്തവ സുപ്രഭാതം

*ശ്രീശാരദയുടെ ഹൃദയശുദ്ധിയെ പരീക്ഷിച്ചവനും, ദേവിയുടെ ഭോഗത്തിലുള്ള തീവ്രവൈരാഗ്യം കണ്ട് സന്തോഷിച്ചവനും, ദേവിയോടൊന്നിച്ച് രാത്രിയിൽ നിർവ്വികാരനായി ശയിച്ചിട്ട് (കാമജയത്തെക്കുറിച്ച്) ആത്മവിശ്വാസത്തെ ഉറപ്പിച്ചവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ലീലാസഹായവിരഹ വ്യഥിതാന്തരംഗ,
തേഷാമുപാഗമനദർശന സുപ്രസന്ന,
തേഷാം പുരഃ പ്രകടിതാത്മ മഹാപ്രഭാവ,
സ്വാമിൻ, ജഗത്രയഗുരോ, തവ സുപ്രഭാതം.

*ലീലാസഹചരന്മാരുടെ വേർപാടുകൊണ്ട് (അവർ വന്നെത്താത്തതുകൊണ്ട്) ഉള്ളുരുകിയവനേ, അവർ വന്നണയുന്നതുകണ്ട് ഉള്ളുതെളിഞ്ഞവനേ, അവരുടെ മുമ്പിൽ തന്റെ മഹാമഹിമ പ്രകാശിപ്പിച്ചവനേ, സ്വാമിൻ, ത്രൈലോക്യഗുരോ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആജന്മശുദ്ധചരിതസ്യ തപോധനസ്യ
ദിവ്യാനുഭൂതിരസികസ്യ ദയാർദിതസ്യ
ശിഷ്യാവൃതസ്യ ജഗദുദ്ധരണോത്സുകസ്യ
ധർമ്മാത്മകസ്യ സതതം തവ സുപ്രഭാതം

*ജനിച്ചനാൾ മുതൽ സൽപ്രവൃത്തി മാത്രം ചെയ്ത് തപോധനം നേടി, ദിവ്യാനുഭവങ്ങളിൽ രമിച്ച്, കനിവു കൊണ്ട് കുഴങ്ങി, ശിഷ്യന്മാരാൽ ചുറ്റപ്പെട്ട്, ലോകത്തെ ഉദ്ധരിക്കാൻ കാപ്പുകെട്ടി, എപ്പോഴും ധർമ്മസ്വരൂപനായി വാണുകൊണ്ടിരിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

നാനാമതസ്ഥനത, തത്തദുപാസ്യമൂർത്ത്യാ
പ്രത്യേകമർച്ചകജനേഷു വിരാജമാന
ഭക്തേ സ്വരൂപമവലംബ്യ, വിനാ തു രൂപം
വിജ്ഞേ, പ്രകാശനപടോ, തവ സുപ്രഭാതം

*വിവിധ മതക്കാരാലും വന്ദിക്കപ്പെടുന്നവനേ, ആരാധകന്മാർക്ക് അതത് ഇഷ്ടമൂർത്തിയായി പ്രത്യേകം വിളങ്ങുന്നവനേ, ഭക്തന്ന് സാകാരനായും, ജ്ഞാനിക്ക് നിരാകാരനായും പ്രകാശിക്കാൻ സമർത്ഥനായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാളീ നരേന്ദ്ര തുളസീ ശശി ബാബുരാമ
രാഖാല താരക സുബോധ ഗിരീശവന്ദ്യ,
ഗോപാല ലാട്ടു ഹരി യോഗി ശരത് പ്രസന്ന
ഗംഗാ നിരഞ്ജ്ജനഗുരോ തവ സുപ്രഭാതം

*കാളി, നരേന്ദ്രൻ, തുളസി, ശശി, ബാബുരാമൻ, രാഖാൽ, താരകൻ, സുബോധൻ, ഗിരീശൻ, എന്നിവരാൽ വന്ദിക്കപ്പെട്ടവനേ, ഗോപാലൻ, ലാട്ടു, ഹരി, യോഗിൻ, ശരത്, ഹരി, ശാരദാപ്രസന്നന്മാർ, ഗംഗാധരൻ, നിരഞ്ജ്ജൻ എന്നിവരുടെ ഗുരോ, അവിടുത്തേയ്ക്ക് സുപ്രഭാതം.*





ദേവേന്ദ്ര രാമ ഹരിപാദ മഹേന്ദ്ര പൂർണ്ണ
വൈകുണ്ഠ കാളിപദ നാഗമഹാശയേഢ്യ
ഗോലാബഘോരമണിലാളിത, യോഗിനീമാ
ഗൗരീപണായിത വിഭോ തവ സുപ്രഭാതം

*ദേവേന്ദ്രൻ, രാമചന്ദ്രൻ, ഹരിപാദൻ, മഹേന്ദ്രൻ, പൂർണ്ണചന്ദ്രൻ, വൈകുണ്ഠൻ, കാളീപാദൻ, നാഗമഹാശയൻ, എന്നിവരാൽ സ്തുതിയ്ക്കപ്പെട്ടവനേ, ഗോലാപിനാലും അഘോരമണിയാലും താലോലിയ്ക്കപ്പെട്ടവനേ, യോഗിനിയാലും ഗൗരിയാലും പുകഴ്ത്തപ്പെട്ടവനേ, പ്രഭോ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ശ്രീവാസ രാസമണി കേശവ തേജചന്ദ്ര
നാരായണ ദ്വിജ ഹൃദുപ്രമുഖാർച്ചിതാംഘ്രേ
ശ്രീബ്രാഹ്മണീപ്രഭൃതി നൈജമഹാഗുരൂണാം
വിജ്ഞാനപൂരക വിഭോ തവ സുപ്രഭാതം

*ശ്രീവാസൻ, രാസമണി, കേശവചന്ദ്രൻ, തേജചന്ദ്രൻ, നാരായണൻ, ദ്വിജൻ, ഹൃദയൻ മുതലായവരാൽ അർച്ചിയ്ക്കപ്പെട്ട കാലടികളോടുകൂടിയവനേ, ഭൈരവിബ്രാഹ്മണി തുടങ്ങിയ തന്റെ മഹാഗുരുക്കന്മാരുടെ വിജ്ഞാനത്തിന് തികവു വരുത്തിയവനേ, വ്യാപകാ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ശ്രീഭൈരവീമഖിലഭേദവിഹീനബോധേ
തോതാപുരീം ഗിരിസുതാംഘ്രിസരോജഭക്തൗ
സമ്യങ്നിയമ്യ ബഹുശോ ഗുരുതാം ഗുരൂണാം
സ്വസ്യപ്രദർശിതവതസ്തവ സുപ്രഭാതം

*എല്ലാ ഭേദഭാവങ്ങളും വിട്ടൊഴിഞ്ഞ ശുദ്ധബോധ (പരമാർത്ഥജ്ഞാന) ത്തിൽ ഭൈരവി ബ്രാഹ്മണിയേയും, സർവ്വേശ്വരിയുടെ പാദഭക്തിയിൽ തോതാപുരിയേയും വേണ്ടവിധം നിയോഗിച്ചു (പഠിപ്പിച്ചു) കൊണ്ട്, താൻ ഗുരുക്കന്മാരുടേയും ഗുരുവാണെന്ന് പലതവണ കാണിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഗോപാലബാലകസമക്ഷ മഘോരമണ്യാ
നാനാവതാരജലധേ, പുരതസ്തുകാള്യാം
മേരീസുത പ്രഭുദയാലുവിലോചനേ ച
സർവ്വപ്രിയാകൃതികൃതേ, തവ സുപ്രഭാതം

*അഘോരമണിയ്ക്ക് പ്രത്യക്ഷമായി ഗോപാലബാലനായിത്തീർന്നവനേ, അഭേദാനന്ദസ്വാമിയുടെ മുമ്പിലാവട്ടെ നാനാവതാരസമുദ്രമായവനേ, പ്രഭുദയാലിന്റെ കണ്ണിൽ ക്രിസ്തുവായിത്തീർന്നവനേ, സർവ്വർക്കും പ്രിയപ്പെട്ട ഈശ്വരസ്വരൂപങ്ങളായി വിളങ്ങിയവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ദൈന്യാർപ്പണാത്തദുപശാന്ത്യഭിയാചനാർത്ഥം
ദൈവോപകണ്ഠനയനാത്തദയാചനാച്ച
അന്യം കുചേലമതിഭക്തനരേന്ദ്രനാഥേ
കൗതൂഹലേന സൃജതസ്തവ സുപ്രഭാതം

*ദാരിദ്ര്യമുളവാക്കുകയും അതിനുശേഷം ദാരിദ്ര്യശമനത്തിനായി പരദേവതയുടെ സന്നിധിയിലേക്ക് പ്രാർത്ഥിയ്ക്കാൻ വേണ്ടി പറഞ്ഞയയ്ക്കുകയും, എന്നാൽ ആ കാര്യം യാചിയ്ക്കാതെതന്നെ സാധിപ്പിച്ചുകൊടുക്കുകയും ചെയ്തുകൊണ്ട്, അതിഭക്തനായ നരേന്ദ്രനിൽ മറ്റൊരു കുചേലനെ കൗതുകത്തോടെ സൃഷ്ടിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

ചിത്തപ്രലോഭകരയൗഗികസിദ്ധിരാശേ -
രത്യത്ഭുത പ്രകടനം ക്വചിദപ്യകൃത്വാ
ശുദ്ധാനുരാഗഭരശൃംഖലയൈവ ലോകാ -
നാകർഷതോ നിജപദം തവ സുപ്രഭാതം

*മനസ്സിനെ ഭ്രമിപ്പിയ്ക്കുന്ന യോഗസിദ്ധികളുടെ അത്ഭുതപ്രകടനം ഒരിയ്ക്കലും ചെയ്യാതെ, നിർമ്മലസ്നേഹമാകുന്ന മൃദുപാശംകൊണ്ടുതന്നെ ജനങ്ങളെ തന്റെ പാദത്തിലേക്ക് ആകർഷിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*





ചേഷ്ടാ നൃണാം ബഹുവിധാനനുകൃത്യ കാംശ്ചി -
ദേകാൻ പ്രദർശ്യ നിജനിത്യസമാധിയോഗാൻ
അന്യാംശ്ച ഭക്തിരഭസാദസകൃൽ പ്രനൃത്യ
ഭക്താൻ സദാ രമയതസ്തവ സുപ്രഭാതം

*ചിലരെ നാനാപ്രകാരങ്ങളായ മനുഷ്യചേഷ്ടകളഭിനയിച്ചിട്ടും, ചിലരെ തന്റെ നിത്യസമാധികൾ കാണിച്ചുകൊടുത്തിട്ടും, വേറെ ചിലരെ ഭക്തിയുടെ ഊക്കുകൊണ്ട് കൂടെക്കൂടെ നൃത്തമാടിയിട്ടും, ഭക്തന്മാരെ സദാ ആഹ്ലാദിപ്പിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആലോകനേന ഹസനേന വിനോദനേന
സംവാഹനേന ഹൃദയംഗമഭാഷണേന
അധ്യാപനേന മധുരാന്നസമർപ്പണേന
ഭക്താൻ മുഹുഃ സുഖയതസ്തവ സുപ്രഭാതം

*കടാക്ഷം, പുഞ്ചിരി, വിനോദം, തലോടൽ, സരസസല്ലാപം, സദുപദേശം, മധുരഭോജ്യം (പ്രസാദം) നൽകുക, എന്നിവകൊണ്ട് ഭക്തന്മാരെ വീണ്ടും വീണ്ടും ആനന്ദിപ്പിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

നിത്യോന്മിഷത്സരസ നർമ്മവിജല്പനേന
സർവ്വശ്രുതി ശ്രുതിനിഷേചക ഗായനേന
ബ്രഹ്മാണ്ഡമണ്ഡല വിഘൂർണ്ണക താണ്ഡവേന
ശിഷ്യോൽകരാൻ വശയതസ്തവ സുപ്രഭാതം

*നിത്യനൂതനവും സരസവുമായ നർമ്മസല്ലാപം, സർവ്വോപനിഷത്തുക്കളുടേയും കാതുകുളിർപ്പിക്കുന്ന ഗാനങ്ങൾ, ബ്രഹ്മാണ്ഡമണ്ഡലത്തെ ഇളക്കിമറിയ്ക്കുന്ന നൃത്തം എന്നിവ കൊണ്ട് ശിഷ്യഗണങ്ങളെ സ്വാധീനിയ്ക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

വേദൈഃ പുരാണനികരൈഃ സ്മൃതിഭിശ്ച സമ്യക്
സ്പഷ്ടാനയോ ഭവതി തം ഗഹനം സ്വധർമ്മം
സ്വാചാരതസ്സുലളിതൈശ്ച നിജോപദേശൈഃ
ഏകാന്തതസ്ഫുടയതസ്തവ സുപ്രഭാതം

*ശ്രുതിസ്മൃതിപുരാണങ്ങൾകൊണ്ടും വേണ്ടവിധം സ്പഷ്ടമാവാത്ത സ്വധർമ്മത്തെ തന്റെ ആചരണംകൊണ്ടും അതിലളിതങ്ങളായ ഉപദേശങ്ങൾകൊണ്ടും അത്യന്തം സ്പഷ്ടമാക്കിത്തരുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

ചേതോഹരൈർവ്വിവരണൈരുപപാദനൈശ്ച
വേദാന്തതത്ത്വമതിദുർഗ്രഹമാശ്രിതാനാം
ക്ലേശം വിനാ കരതലാമലകോപമാനം
ഭൂയസ്തരാം സ്ഫുടയതസ്തവ സുപ്രഭാതം

*മനസ്സിലാക്കാൻ വളരെ വിഷമമുള്ള വേദാന്തതത്ത്വത്തെ മനോഹരങ്ങളായ വിവരണങ്ങൾ, ഉപപാദനങ്ങൾ എന്നിവകൊണ്ട് ഒട്ടും വിഷമം കൂടാതെ ആശ്രിതന്മാർക്ക് ഉള്ളംകൈയ്യിലെ നെല്ലിക്കയെന്നപോലെ വളരെയേറെ വ്യക്തമാക്കിക്കൊടുക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സന്മണ്ഡലേന സഹസംവദതഃ കദാചി -
ദാതന്വതഃ സരസതാണ്ഡവമന്യകാലേ
കുത്രാപി ഭേദരഹിതേ പതതസ്സമാധൗ
വിശ്വസ്യ വിസ്മയപുഷസ്തവ സുപ്രഭാതം

*ചിലപ്പോൾ സജ്ജനങ്ങളുമായി സല്ലപിച്ചുകൊണ്ടും, മറ്റൊരവസരത്തിൽ ഭംഗിയിൽ നൃത്തം ചെയ്തും, വേറൊരു സന്ദർഭത്തിൽ നിർവ്വികല്പ സമാധിയിൽ മുഴുകിക്കൊണ്ടും ലോകത്തെ വിസ്മയിപ്പിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സംശോധകസ്യ കൃതപാതക സഞ്ചയാനാം
വൈരാഗ്യദസ്യ വിമലീകൃതമാനസാനാം
നിർവ്വേദിനാം തനുഭൃതാം അപവർഗ്ഗദാതു -
സ്സർവ്വൈസ്സമാശ്രിതപദസ്തവ സുപ്രഭാതം

*പാപികളെ ശുദ്ധീകരിക്കുന്നവനും, ചിത്തശുദ്ധി നേടിയവർക്ക് വൈരാഗ്യം നൽകുന്നവനും, വിരക്തന്മാർക്ക് മുക്തിപ്രദനും, സർവ്വരാലും ആശ്രയിക്കപ്പെട്ട കാലിണകളോടുകൂടിയവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*





സ്പർശേന മന്ത്രചണനേന നിരീക്ഷണേന
സങ്കല്പനേന ച യഥേഷ്ടമശേഷജീവാൻ
ക്ലേശം വിനൈവ സഹസാ ഭവഭീമസിന്ധോ -
രുദ്ധർത്തുമീശ, ഭഗവൻ, തവ സുപ്രഭാതം

*സ്പർശംകൊണ്ടും, മന്ത്രദാനംകൊണ്ടും, നോട്ടംകൊണ്ടും, സങ്കല്പംകൊണ്ടും ഇഷ്ടം പോലെ സകല ജീവന്മാരേയും പ്രയാസം കൂടാതെ പെട്ടന്നുതന്നെ ഭയങ്കരമായ സംസാര സമുദ്രത്തിൽനിന്ന് കരകയറ്റാൻ ശേഷിയുള്ളവനേ, ഭഗവാനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഭക്തിക്രിയാദ്യഖിലയോഗപഥാധ്വഗസ്യ
ദുർഗ്ഗാമൃഡാദി സകലേശ്വരദർശകസ്യ
അദ്വൈതതുംഗപദവീപരിനിഷ്ഠിതസ്യ
കാരുണ്യപീഡിതധിയസ്തവ സുപ്രഭാതം

*ഭക്തി, കർമ്മം, മുതലായ യോഗമാർഗ്ഗങ്ങളിലെല്ലാം സഞ്ചരിച്ചവനും, ദുർഗ്ഗ, ശിവൻ തുടങ്ങിയ എല്ലാ ദേവദേവീസ്വരൂപങ്ങളേയും ദർശിച്ചവനും, അദ്വൈതാനുഭൂതിയാകുന്ന അത്യുന്നതപദവിയിൽ ഉറച്ചമർന്നവനും, കാരുണ്യപരവശനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

മുക്താത്മനോ/ പ്യഖിലലോക മഹാഗുരോര -
പ്യേകാന്തമുദ്ധശിശുവദ് ജഗദംബികായാഃ
വസ്ത്രാഞ്ചലേ/ തികുതുകേന സദാ വിലംബ്യ
വൈവശ്യതഃ പ്രലപതസ്തവ സുപ്രഭാതം

*മുക്തനെങ്കിലും, സർവ്വലോകങ്ങളുടെയും മഹാചാര്യനെങ്കിലും, ഒന്നും അറിയാത്ത പിഞ്ചുകുട്ടിയെപ്പോലെ ജഗദംബികയുടെ ചേലത്തുമ്പത്തു കൗതുകത്തോടെ എപ്പോഴും തൂങ്ങിക്കൊണ്ട് അവശനായി കൊഞ്ചിക്കുഴയുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

യോഗാദ്യസംഖ്യവിധ സാധനപുഷ്പജാതേർ -
മാധ്വീം വിലിഹ്യ പരിതൃപ്തിവശാദിവാന്തേ
കാളീപദാബ്ജമകരന്ദരസൈകതൃഷ്ണാ -
മാഗൃഹ്ണതസ്സദളിതസ്തവ സുപ്രഭാതം

*യോഗം തുടങ്ങിയ അനേകവിധത്തിലുള്ള സാധനാപുഷ്പസമൂഹത്തിന്റെ തേൻ കുടിച്ച് മതിയായിട്ടോ എന്ന് തോന്നുമാറ് ഒടുവിൽ കാളിയുടെ പാദാരവിന്ദത്തിലെ തേനിന്റെ രസം ആസ്വദിക്കുന്നതിൽ മാത്രം മതിവരാതിരിക്കുന്ന സജ്ജനഭൃംഗമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഭിക്ഷുവ്രതാന്യനതിലംഘ്യ ഗൃഹസ്ഥഭാവം
ശാസ്ത്രപ്രപഞ്ചമനധീത്യ വിചക്ഷണത്വം
ശസ്ത്രപ്രയോഗമനപേക്ഷ്യ ച ദിഗ്ജയിത്വം
സ്വസ്മിൻ സുഖം ഘടയതസ്തവ സുപ്രഭാതം

*സന്യാസിവ്രതങ്ങളെ ലംഘിയ്ക്കാതെതന്നെയുള്ള ഗൃഹസ്ഥാശ്രമവും, ശാസ്ത്രാഭ്യാസമില്ലാതെയുള്ള പാണ്ഡിത്യവും, ആയുധപ്രയോഗമില്ലാതെയുള്ള ദിഗ്വിജയവും, തന്നിൽത്തന്നെ നിഷ്പ്രയാസം സാധിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

കൃസ്ത്യാനിഭിർമ്മഹിതമേരിതനൂജഭാവാ -
ദല്ലാഹുസമ്മിതതയാ ച മുഹമ്മദീയൈഃ
നാനാക്ധിയാ ച ശിഖധർമ്മിശിഖാവതംസൈ -
രാരാധിതസ്യ ഭവതാത്തവ സുപ്രഭാതം

*ക്രിസ്ത്യാനികളാൽ പൂജ്യമേരീപുത്രനായും, മുസൽമാന്മാരാൽ അല്ലാഹുസമനായും, ശിവശിഖാമണികളാൽ ഗുരുനാനാക്കായും ആരാധിയ്ക്കപ്പെട്ട അവിടുത്തേയ്ക്ക് സുപ്രഭാതം.*

വിപ്രസ്യ പുല്കസഗൃഹാജിരമാർജ്ജികസ്യ
യോഗാധിരൂഢമനസഃ പ്രതിമാർച്ചകസ്യ
മായാധിപസ്യ നിജഭക്ത വശംവദസ്യ
ധർമ്മാൻ വിപാലയിഷതസ്തവ സുപ്രഭാതം

*ഒരേ സമയം അന്തണനും, അന്ത്യജന്റെ മുറ്റമടിയ്ക്കുന്നവനും, സമാധിയിൽ മുഴുകിയവനും, പ്രതിമയെ പൂജിയ്ക്കുന്നവനും, മായയുടെ നിയന്താവും, സ്വഭക്തന് അധീനനും, ധർമ്മങ്ങളെ രക്ഷിയ്ക്കാൻ കാംക്ഷിക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*





അജ്ഞസ്യ സർവ്വവിദുഷഃ കമനീമയസ്യ
പുംസസ്ശിശോഃ പ്രവയസോ ബലവർജ്ജിതസ്യ
ശക്തസ്യ ശിഷ്യതിലകസ്യ ഗുരൂത്തമസ്യ
ജീവസ്യ കേവലചിതസ്തവ സുപ്രഭാതം

*അജ്ഞനും സർവ്വജ്ഞനും, സ്ത്രീയും പുരുഷനും, ബാലനും വൃദ്ധനും, ഉത്തമ ശിഷ്യനും ഗുരുവും, ജീവനും ബ്രഹ്മവുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

വിപ്രാഗ്രഗണ്യ, നൃപപുംഗവ, വൈശ്യശൂദ്ര -
വർണ്ണിൻ, ഗൃഹസ്ഥ, വിപിനസ്ഥ, യതിപ്രധാന,
ജ്ഞാനിൻ, ക്രിയാനിരത, യോഗിവരേണ്യ, ഭക്ത
സർവ്വാത്മകാഖിലഗുരോ, തവ സുപ്രഭാതം

*അല്ലയോ ബ്രാഹ്മണശ്രേഷ്ഠ; ക്ഷത്രിയവര്യ; വൈശ്യ-ശൂദ്രരിൽ ശ്രേഷ്ഠ; ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സംന്യാസി എന്നിവരുടെ നായകനായുള്ളോവേ; ജ്ഞാനി-കർമ്മി-യോഗീശ്വരാ; ഭക്തന്മാരിൽ മുമ്പനായുള്ളോവേ; സർവ്വസ്വരൂപാ, അഖിലഗുരോ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

സമ്മൂഢവദ് ബുധജനൈഃ ഖലവന്നൃശംസൈ -
സ്സന്മാനുഷൈസ്സുജനവദ് മുനിവദ്വനസ്ഥൈഃ
മുക്താത്മഭിഃ പരമഹംസവദാത്മഭക്തൈ -
സ്സർവ്വേശവദ് കൃതമിതേസ്തവ സുപ്രഭാതം

*പണ്ഡിതന്മാരാൽ മൂർഖനെപ്പോലെയും, ദുർജ്ജനങ്ങളാൽ ദുഷ്ടനെപ്പോലെയും, സജ്ജനങ്ങളാൽ ശിഷ്ടനെപ്പോലെയും, തപസ്വികളാൽ മുനിയെപ്പോലെയും, മുക്തന്മാരാൽ പരമഹംസനെപ്പോലെയും, സ്വഭക്തന്മാരാൽ സർവ്വേശ്വരനെപ്പോലെയും അളക്കപ്പെട്ട (കണക്കാക്കപ്പെട്ട) അവിടുത്തേയ്ക്ക് സുപ്രഭാതം.*

സമ്മോഹ സംശയ ഭയാമയ താപകോപ -
വൈഷമ്യ ജന്മമരണാദി മനുഷ്യധർമ്മാൻ

സ്വസ്മിൻ പ്രദർശ്യ സവിലാസമനർഹലോകാൻ
പ്രായോ മുഹുശ്ഛലയതസ്തവ സുപ്രഭാതം

*അജ്ഞാനം, സംശയം, ഭയം, രോഗം, ദുഃഖം, ക്രോധം, ഭേദബുദ്ധി, ജനനമരണങ്ങൾ, തുടങ്ങിയ മനുഷ്യധർമ്മങ്ങളെ തന്നിൽ നേരമ്പോക്കിനുവേണ്ടി കാണിച്ചുകൊണ്ട് അനധികാരികളായ (സ്ഥൂലബുദ്ധിയോടുകൂടിയ) ജനങ്ങളെ മിയ്ക്കവാറും വഞ്ചിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

പുണ്യാം നിജപ്രതികൃതിം കുഹചിദ്വിലോക്യ
"ലോകാംബികൈവ നിവസത്യപരോക്ഷമസ്യാം"
ഇത്ഥം നിഗദ്യ സകുതൂഹലമാശു തസ്യൈ
പുഷ്പാഞ്ജലിം കൃതവതസ്തവ സുപ്രഭാതം

*ഒരിക്കൽ പരമപുണ്യമായ തന്റെ ഛായാപടം കണ്ടിട്ട്, "ജഗദംബതന്നെയാണ് ഇതിൽ പ്രത്യക്ഷമായി കുടികൊള്ളുന്നത്" എന്നു പറഞ്ഞ് ഉടനെത്തന്നെ കൗതൂഹലത്തോടെ ആ ചിത്രത്തിന്ന് പുഷ്പാഞ്ജലി ചെയ്ത അവിടുത്തേയ്ക്ക് സുപ്രഭാതം.*

ന സ്പന്ദിതും ത്രിഭുവനൈകതമോഽപി ജന്തു -
ശ്ശക്നോതി യസ്യ കരുണാദൃശമന്തരേണ
തം സർവ്വശക്തമഖിലേശ്വരമാത്മദേഹേ
പൂർണ്ണാത്മനൈവ വഹതസ്തവ സുപ്രഭാതം

*മുപ്പാരിലെ യാതൊരു പ്രാണിയ്ക്കും ആരുടെ കരുണാകടാക്ഷം കൂടാതെ അനങ്ങാൻ പോലും കഴിവില്ലയോ, ആ സർവ്വശക്തനായ അഖിലേശ്വരനെ തന്റെ ദേഹത്തിൽ പൂർണ്ണഭാവേന ധരിച്ചുകൊണ്ടിരിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാളീ, കപാലി, നബി, കൃസ്തു, മുനീന്ദ്ര, സീതാ
രാധാ, ശചീതനയ, രാമ, മുരാന്തകാദി
മൂർത്തീ നിജേ വപുഷി വാസയതോഽപി ഗൂഢം
മൂഢാത്മനാ വിലസതസ്തവ സുപ്രഭാതം





*കാളി, ശിവൻ, നബി, ക്രിസ്തു, ബുദ്ധൻ, സീത, രാധ, ഗൗരാംഗൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ തുടങ്ങിയ ദേവീദേവന്മാരെ തന്റെ ശരീരത്തിൽ ഗൂഢമായി പാർപ്പിച്ചിട്ടും മൂഢസ്വരൂപേണ ശോഭിക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്ഫൂർജ്ജത്ത്രയീ നിടിലവാചക ഗർജ്ജിതസ്യ
ശശ്വൽ പ്രകീർണ്ണ നിരുപാധികൃപാമൃതസ്യ
ക്വാപി സ്ഫുരൽ സ്വഗുരുഭാവ തടില്ലതസ്യ
സച്ചിത്ഘനസ്യ ഭവതാത്തവ സുപ്രഭാതം

*അലറുന്ന വേദാന്തവാക്യമാകുന്ന ഇടിവെട്ടോടും, എപ്പോഴും വർഷിക്കുന്ന നിരുപാധികമായ കാരുണ്യാമൃതത്തോടും, ഇടയ്ക്കുമിന്നുന്ന തന്റെ ഗുരുഭാവമാകുന്ന ഇടിവാളോടും കൂടിയ സച്ചിദാനന്ദമേഘമാകുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

യൽപാദപാംസുലുഠനം കമലാസനാദ്യാഃ
മത്വാഽ പുനർഭവസുഖാദപി കാമനീയം
തത്സിദ്ധയേ കഠിനസംയമമാചരന്തീ
തസ്യ ത്രിവിഷ്ടപപതേഃ തവ സുപ്രഭാതം

*യാതൊരുവന്റെ കാലടിപ്പൊടിയിൽ കിടന്നുരുളുന്നത് മുക്തിയേക്കാൾ ശ്രേഷ്ഠമെന്നു കരുതിയിട്ട്, അതുകിട്ടാൻവേണ്ടി ബ്രഹ്മാദികൾ കഠിനതപസ്സു ചെയ്യുന്നുവോ, ആ ത്രൈലോക്യനാഥനായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

നൈവാധ്വരോ ന നിയമോ ന യമോ ന ഹോമോ
നോ ദക്ഷിണാ ന ച ജപോ ന ച തീർത്ഥയാത്രാ
യൽപാദസേവനലവസ്യ കലാ ക്വചിൽസ്യാ -
ത്തസ്യാപ്രമേയമഹസസ്തവ സുപ്രഭാതം

*യാഗവും, ഹോമവും, യമനിയമാദികളും, ദക്ഷിണയും, ജപവും, തീർത്ഥയാത്രയും - യാതൊന്നുംതന്നെ ആരുടെ പാദസേവയുടെ കണികയോടുപോലും കിടനിൽക്കില്ലയോ, ആ അപ്രമേയമഹിമാവായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

മായാ ന തിഷ്ഠതി യദക്ഷിപഥേ ഭയേന
സിദ്ധാഃ യദീക്ഷണലവായ തപസ്തപന്തി
യന്നാമ താരയതി സംസൃതിതസ്സമസ്താം -
സ്തസ്യ പ്രഭോരിദമിദം തവ സുപ്രഭാതം

*യാതോരാളുടെ കൺമുന്നിൽ മായ ഭയം നിമിത്തം നിൽക്കുന്നില്ലയോ, ആരുടെ കടാക്ഷലേശത്തിന്നുവേണ്ടി സിദ്ധന്മാർ തപസ്സു ചെയ്യുന്നുവോ, ആരുടെ നാമസങ്കീർത്തനം സകലരേയും സംസാരത്തിൽ നിന്നും കരകയറ്റുന്നുവോ, ആ മഹാപ്രഭുവായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ഗംഗാദിതീർത്ഥനികരപ്രഭവൈകമൂലേ
ബ്രഹ്മാദ്യമാനുഷശിരശ്ചിരമൃഗ്യമാണേ
ഏകൈകനൈജപദവിന്യസനേ ധരണ്യാഃ
രോമാഞ്ചമങ്കുരയതസ്തവ സുപ്രഭാതം

*ഗംഗാദികളായ തീർത്ഥസമൂഹങ്ങളുടെ ഒരേയൊരുൽപ്പത്തിസ്ഥാനവും, ബ്രഹ്മാദികളായ ദിവ്യന്മാരുടെ ശിരസ്സുകളാൽ നെടുനാളായി അന്വേഷിയ്ക്കപ്പെട്ടുകൊണ്ടിരിയ്ക്കുന്നതുമായ തന്റെ ഓരോ കാൽവെപ്പിലും ഭൂമിയ്ക്ക് രോമാഞ്ചമുണ്ടാക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

വിശ്വാകൃതിപ്രകടനേന വിനാ പവിത്ര -
കീർത്ത്യാ സ്വതഃപ്രസൃമരസ്യ സമസ്തദിക്ഷു
ഹിത്വാ/ യുധാനി നിരുപാധിക സൗഹൃദേന
ലോകത്രയീവിജയിനസ്തവ സുപ്രഭാതം

*വിശ്വരൂപം കാണിയ്ക്കാതെ തന്റെ പുണ്യയശസ്സുകൊണ്ട് സകലദിക്കുകളിലും സ്വയമേവ വ്യാപിക്കുന്നവനും, ആയുധങ്ങൾ കൂടാതെ നിരുപാധികസ്നേഹംകൊണ്ട് മൂന്നു ലോകങ്ങളേയും ജയിക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*





ലോകത്രയീ ദുരിതസഞ്ചയ കാളകൂട -
മാപീയ ഭൂതദയയാർബുദരോഗഭാജഃ
കണ്ഠേ വ്യഥാതിശയതശ്ശിതികണ്ഠഭാവം
പ്രാപ്തസ്യ വിശ്വസുഹൃദസ്തവ സുപ്രഭാതം

*ഭൂതദയ ഹേതുവായി മുപ്പാരിന്റെ പാപഭാരമാകുന്ന കാളകൂടം കുടിച്ച്, തൊണ്ടയിൽ കഠിനമായ വേദനയാൽ കരിവാളിച്ചു പറ്റിയ നീലകണ്ഠഭാവത്തെ പ്രാപിച്ച വിശ്വസുഹൃത്തായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

നാനാഭിഷക്പ്രവര സാധുചികിത്സിതസ്യ
നിശ്ശേഷലോക ഭവരോഗ ചികിത്സകസ്യ
ഉച്ചൈസ്തരാം വിവിധ യാതനയാർദിതസ്യ
സ്വാനന്ദ നിത്യവിഹൃതേസ്തവ സുപ്രഭാതം

*പല വൈദ്യരത്നങ്ങളാലും നിഷ്കർഷിച്ചു ചികിത്സിയ്ക്കപ്പെട്ടവനും, സർവ്വരുടേയും സംസാരരോഗത്തെ ചികിത്സിക്കുന്നവനും, നാനായാതനകളാൽ കലശലായി പീഡിപ്പിയ്ക്കപ്പെട്ടവനുമെങ്കിലും ആത്മാനന്ദത്തിൽ സദാ ക്രീഡിയ്ക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്വീയാം ചിദേകരചിതാം പരമാർത്ഥഭൂതാ -
മാനന്ദമൂർത്തിമഖിലേഷു ചരാചരേഷു
വൈകുണ്ഠനാമക നിജാംഘ്രിനിഷേവകായ
വ്യജ്യസ്ഫുടം കൃപയതസ്തവ സുപ്രഭാതം

*ചിത്തുകൊണ്ടുമാത്രം ചമച്ചതും പാരമാർത്ഥികവുമായ തന്റെ ആനന്ദമൂർത്തിയെ വൈകുണ്ഠനാഥനെന്നു പേരായ തന്റെ പാദസേവകന്ന് സർവ്വചരാചരങ്ങളിലും പ്രത്യക്ഷമായി പ്രകാശിപ്പിച്ചുകൊടുത്ത് കൃപചെയ്ത അവിടുത്തേയ്ക്ക് സുപ്രഭാതം.*

കാലേ കദാചിദവിഷഹ്യ കൃപാജവേന
പാദാബ്ജസീമ്നി പതിതാൻ പതിതാനശേഷാൻ
സ്പൃഷ്ട്വാ സമാധിരസമീശ്വരദർശനം ച
ദത്വാ പ്രഹർഷിതവതസ്തവ സുപ്രഭാതം

*ഒരുനാൾ തടുക്കാനാവാത്ത കാരുണ്യപ്രവാഹത്തിന്റെ ശക്തി ഹേതുവായി, തന്റെ തൃക്കാൽക്കൽ വീണവരെയെല്ലാം സ്പർശിച്ചു കൊണ്ട് അവർക്ക് സമാധിസുഖത്തേയും ഈശ്വരദർശനത്തേയും നൽകി ആനന്ദിപ്പിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

കല്യാണകേളിനികരൈർഭുവനം സമസ്ത -
മുജ്ജീവ്യ സമ്യഗതിഭാസുരമാത്മതേജഃ
ശിഷ്യാഗ്രവഹ്നിഷു നിധായ തിരോബുഭോഷോഃ
പൂർണ്ണാവതാരസവിതുസ്തവ സുപ്രഭാതം

*ശുഭങ്ങളായ അസംഖ്യം അവതാരലീലകളെക്കൊണ്ട് ലോകത്തെ മുഴുവൻ നല്ലവണ്ണം ജീവിപ്പിച്ചും, അതിതീവ്രമായ തന്റെ തേജസ്സിനെ ശിഷ്യോത്തമന്മാരായ അഗ്നികളിലർപ്പിച്ചും, അന്തർദ്ധാനം ചെയ്യാനൊരുങ്ങിയ പൂർണ്ണാവതാരസൂര്യനായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

പാഷണ്ഡിനാം സരഭസാക്രമണേന ഭിന്ന -
പ്രായാനശേഷപരിപാവന ധർമ്മസേതൂൻ
ഭൂയോ നിബദ്ധ്യ സുദൃഢം സുജനാൻ പ്രതോഷ്യ
നൈജം പദം ഗതവതസ്തവ സുപ്രഭാതം

*നാസ്തികരും ഈശ്വരദ്വേഷികളുമായവരുടെ ബലാൽക്കാരേണയുള്ള ആക്രമണം കാരണമായി ഏതാണ്ട് തകർന്നുകിടന്നിരുന്ന, പാവനങ്ങളായ എല്ലാ ധർമ്മവരമ്പുകളേയും ഉറപ്പോടുകൂടി പടുത്തുയർത്തി, സജ്ജനങ്ങളെ ആനന്ദിപ്പിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

നിർമ്മൂലയാ കരുണയാ ജഗദുദ്ധിധീർഷോഃ
ധർമ്മോൽക്കരാനവിവിഷോർനിഗമാനുശിഷ്ടാൻ
അന്യാൻ ദിവം ഗമയിതും നരകേഷു നിത്യം
തുഷ്ട്യാ സ്വയം പിപതിഷോസ്തവ സുപ്രഭാതം

*അഹേതുകമായ കാരുണ്യത്താൽ ലോകത്തെ ഉദ്ധരിക്കാൻ ഇച്ഛിയ്ക്കുന്നവനും, വേദഹിതങ്ങളായ ധർമ്മസമൂഹങ്ങളെ രക്ഷി*





*യ്ക്കാൻ കാംക്ഷിയ്ക്കുന്നവനും, മറ്റുള്ളവരെ വിണ്ണിലേയ്ക്കുയർത്താൻ സ്വയം നരകത്തിൽ വീഴാൻ സന്തോഷത്തോടെ എന്നും ആഗ്രഹിയ്ക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

നിര്യാണതോ നിജപതേഃ പരിദേവയന്തീം
മംഗല്യസൂത്രവലയാനി പരിത്യജന്തീം
ദേവീം നിവാര്യ പരിസാന്ത്വയിതും പുരസ്താൽ
പ്രത്യക്ഷതാം പ്രഭജതസ്തവ സുപ്രഭാതം

*ഭർത്താവിന്റെ നിര്യാണത്താൽ ദുഃഖിച്ചു നിലവിളിയ്ക്കുന്നവളും, നെടുമാംഗല്യവും, വളയും മറ്റും പൊട്ടിച്ചുകളയാൻ ഭാവിക്കുന്നവളുമായ ശ്രീമാതൃദേവിയെ തടുത്ത്, സമാധാനിപ്പിക്കാൻവേണ്ടി ദേവിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട അവിടുത്തേയ്ക്ക് സുപ്രഭാതം.*

പൃത്ഥ്വ്യാം മനുഷ്യവപുഷാ പ്രകടീകൃതാ// ത്മ -
പ്രത്യക്ഷകേളിരധുനോപരതാപ്യഭംഗം
സ്വാദൃശ്യകേളിരധുനാപ്യനുവർത്തമാനേ -
ത്യസ്മാൻ സിസാന്ത്വയിഷതസ്തവ സുപ്രഭാതം

*ഭൂമിയിൽ മനുഷ്യരൂപേണ പ്രകടിപ്പിച്ച തന്റെ പ്രത്യക്ഷലീലകൾ ഇപ്പോൾ നിന്നിരിയ്ക്കുന്നുവെങ്കിലും, പരോക്ഷലീലകൾ ഇപ്പോഴും മുറിവുകൂടാതെ തുടർന്നുകൊണ്ടിരിയ്ക്കുന്നുണ്ടെന്ന് ഞങ്ങളെ ആശ്വസിപ്പിയ്ക്കാനിച്ഛിയ്ക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്ഥൂലാത്മകം പരിസമാപ്യ നിജാവതാര -
ലീലാവിലാസരസമദ്യ തിരോഹിതസ്യ
അസ്മാദൃശേഷു കൃപണേഷു കൃപാർദ്രദൃഷ്ടിം
ഗൂഢം പിപാതയിഷതസ്തവ സുപ്രഭാതം

*തന്റെ സ്ഥൂല (പ്രത്യക്ഷ) മായ അവതാരലീലാവിലാസത്തെ മതിയാക്കി ഈയിടെ അന്തർദ്ധാനം ചെയ്തവനും, ഞങ്ങളെപ്പോലുള്ള പാവങ്ങളിൽ കനിഞ്ഞ്, ഒളിഞ്ഞുനിന്നുകൊണ്ട് കടാക്ഷിക്കുന്നവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആരൂഢകർണ്ണ, യശസാ ഭുവി ദേഹഭാജാം
നാമ്നാ സുഖാധ്യുഷിതജിഹ്വ, ശുഭാശയാനാം
ആവിഷ്ടചിത്ത, മഹതാമുരുപുണ്യമൂർത്ത്യാ
നിത്യാനുവൃത്തവിഹൃതേ, തവ സുപ്രഭാതം

*കീർത്തികൊണ്ട് ലോകത്തിലെ ജനങ്ങളുടെ കാതുകളിലും, തിരുനാമംകൊണ്ട് നല്ലവരുടെ നാവുകളിലും സുഖമായി വസിയ്ക്കുന്നവനേ, പരമമംഗളരൂപംകൊണ്ട് മഹാന്മാരുടെ ഹൃദയങ്ങളിൽ കടന്നുകൂടിയവനേ, എന്നും അവതാരലീലകൾ തുടർന്നുകൊണ്ടിരിയ്ക്കുന്നവനേ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

പാനോപവേശ-ശയനാശന-മജ്ജനാദൗ
ഗ്രാമാടവീ-വ്രജപുരീഗിരി-സാഗരാദൗ
സമ്പദ്വിപദ്-ഭയജരാ-മരണാമയാദൗ
ഭക്താൻ സദാനുഭജതസ്തവ സുപ്രഭാതം

*സ്നാനം, പാനം, ഭക്ഷണം, ഇരുപ്പ്, കിടപ്പ് എന്നിവയിലും; നാട്, കാട്, ഇടയത്തെരുവ്, പട്ടണം, പർവ്വതം, സമുദ്രം തുടങ്ങിയവയിലും; സമ്പത്ത്, ആപത്ത്, ഭയം, രോഗം, വാർദ്ധക്യം, മരണം എന്നിവയിലും ഭക്തന്മാരെ എപ്പോഴും അനുവർത്തിച്ചു (കാത്തുരക്ഷിച്ചു) കൊണ്ടിരിയ്ക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സമ്പ്രത്യതിസ്ഫുടതരം ഭുവനേ സമന്താൽ
സംദൃശ്യ മാനസകലാഭ്യുദയോദ്യമാനാം
ഹേതോർവ്വിശിഷ്യ നവഭാരതശില്പിസാർവ്വ -
ഭൗമസ്യ വിഷ്ടപസൃജസ്തവ സുപ്രഭാതം

*ഇന്ന് ലോകത്തിലെല്ലായിടത്തും സുവ്യക്തമായി കാണപ്പെടുന്ന എല്ലാ അഭ്യുദയശ്രമങ്ങളുടേയും കാരണഭൂതനും, വിശേഷിച്ച്, നവഭാരതത്തിന്റെ ശില്പികളുടെ ചക്രവർത്തിയും പ്രപഞ്ചസ്രഷ്ടാവുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ആർഷക്ഷമാ സുചിരസംഭൃതപുണ്യപുഞ്ജ -
പാകാത്മകസ്യ സുജനാർച്ചിത ചന്ദ്രമണ്യാഃ





പാകായിതസ്യ നിഗമാന്തസരസ്വതീനാം
മൂർത്താശയസ്യ ഭഗവൻ തവ സുപ്രഭാതം

*അല്ലയോ ഭഗവാനേ, ആർഷഭൂമി എത്രയോ കാലമായി ശേഖരിച്ച സുകൃതപൂരത്തിന്റെ പരിപാകസ്വരൂപനും, സജ്ജനസമാരാധ്യയായ ചന്ദ്രമണീദേവിയുടെ പുത്രനായിപ്പിറന്നവനും, വേദാന്തവാക്യങ്ങളുടെ ഘനീഭൂതാർത്ഥവുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ലീലാമനുഷ്യ, ഭഗവൻ, ക്ഷുദിരാമസൂനോ,
ശ്രീശാരദാരമണ, ചന്ദ്രമണീതനൂജ,
സർവ്വാവതാരതിലകായിത, പുണ്യകീർത്തേ,
ശ്രീരാമകൃഷ്ണ, ഭവതാത്തവ സുപ്രഭാതം

*ലീലചെയ്യാൻവേണ്ടി മനുഷ്യരൂപം ധരിച്ചവനേ, ഭഗവാനേ, ക്ഷുദിരാമന്റേയും ചന്ദ്രമണീദേവിയുടേയും പുത്രനായവനേ, ശാരദാദേവിയുടെ പ്രാണനാഥാ, സർവ്വാവതാരങ്ങളുടേയും തിലകക്കുറിയായുള്ളോവേ, പുണ്യകീർത്തിയായ ശ്രീരാമകൃഷ്ണാ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

മായാപതേ, ദുരവഗാഹ മഹാമഹിമ്നഃ
പ്രേമാർണ്ണവസ്യ കൃപണാവന ദീക്ഷിതസ്യ
സാക്ഷാന്നരേന്ദ്രതുളസീ പ്രിയദേശികസ്യ
ശ്രീരാമകൃഷ്ണ, ഭവതാത്തവ സുപ്രഭാതം

*മായയുടെ അധിപനായ ഹേ ശ്രീരാമകൃഷ്ണ, ആഴം കാണാനാവാത്ത മഹാമഹിമയെഴുന്നവനും, പ്രേമസമുദ്രവും, പാവങ്ങളെ രക്ഷിയ്ക്കാൻ വ്രതമെടുത്തവനും, സാക്ഷാൽ നരേന്ദ്രന്റേയും തുളസിയുടേയും പ്രിയഗുരുവുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

നാനാതപോവ്രതജുഷോ ഗളദംശഭാസഃ
വ്യാമോഹ ശാർവ്വരമുഷോ ഭവമുക്തിവാഹഃ
കാളീനരേന്ദ്രതുളസീമുഖശിഷ്യതീർത്ഥ,
സ്വാമിൻ, നിഗൂഢമഹിമംസ്തവ സുപ്രഭാതം

*പല തപസ്സുകളും വ്രതങ്ങളും അനിഷ്ഠിച്ചവനും, അംഗങ്ങളിൽ നിന്ന് കാന്തി ഒഴുകിയവനും, അജ്ഞാനാന്ധകാരത്തെ അപഹരിച്ചവനും, മോക്ഷത്തെ വഹിച്ചുകൊണ്ടു നടന്നവനും, കാളി, നരേന്ദ്രൻ, തുളസീപ്രഭൃതികളായ ശിഷ്യരുടെ ഗുരുവും, സ്വാമിയും സ്വമഹിമയെ രഹസ്യമാക്കിവെച്ചവനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

ധർമ്മജ്ഞ, ധർമ്മപഥസഞ്ചര, സിദ്ധവര്യ
സാദ്ധ്യസ്വരൂപ, സകലാത്മക, മൂർത്ത്യതീത,
ബ്രഹ്മൻ, നരേന്ദ്രതുളസീസമുപാശ്രിതാംഘ്രേ
ശ്രീരാമകൃഷ്ണ, ഭവതാത്തവ സുപ്രഭാതം

*ധർമ്മത്തെ അറിഞ്ഞവനേ, ധർമ്മമാർഗ്ഗത്തിൽ സഞ്ചരിച്ചവനേ (ധർമ്മമനുഷ്ഠിച്ചവനേ), സിദ്ധന്മാരിൽ മുമ്പനായുള്ളവനേ, സാദ്ധ്യസ്വരുപ (സാധനകൾ കൊണ്ടു നേടേണ്ട ലക്ഷ്യം തന്നെ സ്വരൂപമായുള്ളോവേ), സകലസ്വരൂപ (എല്ലാരൂപങ്ങളിലും നിലകൊള്ളുന്നവനേ), രൂപങ്ങൾക്കതീതമായവനേ, ശുദ്ധബ്രഹ്മമേ, നരേന്ദ്രനാലും തുളസിയാലും പൂർണ്ണമായി ആശ്രയിക്കപ്പെട്ട തൃക്കാലടികളോടുകൂടിയവനേ, ശ്രീരാമകൃഷ്ണ, അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്വാനന്ദതൃപ്തമനസോ/ പി സമാധിയോഗ -
നിദ്രാജുഷോപി കരുണാരഭസാദഭീക്ഷ്ണം
ഉത്ഥായ ലോചനയുഗം വികചയ്യ വിഷ്വ -
ഗാലോകനവ്യസനിനസ്തവ സുപ്രഭാതം

*ആത്മാനന്ദം കൊണ്ട് മനസ്സിന് സംതൃപ്തി ലഭിച്ചവനെങ്കിലും, സമാധി നിദ്രകൊള്ളുന്നവനെങ്കിലും, കാരുണ്യത്തിന്റെ ശക്തികൊണ്ട് കൂടെക്കൂടെ എഴുന്നേറ്റ് തൃക്കണ്ണുകൾ മിഴിച്ച് ചുറ്റും കടാക്ഷിയ്ക്കുന്ന അവിടുത്തേയ്ക്ക് സുപ്രഭാതം.*

സച്ചിത്സമാധിരസനിർവൃതമാനസസ്യ
സ്മേരാനനസ്യ മുകളീകൃതലോചനസ്യ
ബദ്ധാഞ്ജലേഃ സ്ഥിരസുഖാസനസംസ്ഥിതസ്യ
ചന്ദ്രാതപഃ പരിണതേസ്തവ സുപ്രഭാതം





*സമാധിയുടെ സച്ചിദാനന്ദരസംകൊണ്ട് നിർവൃതമായ മനസ്സോടും, പുഞ്ചിരിക്കുന്ന മുഖത്തോടും, അടഞ്ഞമിഴികളോടും, കൂപ്പിയകൈകളോടും കൂടി, സ്ഥിരവും സുഖവുമായ ആസനത്തിൽ വാണരുളുന്ന, ചന്ദ്രമണിയുടെ തപസ്സിന്റെ പരിപാകപൂതനായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സ്മേരാവലോകനവിമോഹിതമാനുഷസ്യ
മഞ്ജുപ്രഗീതലഹരീദ്രവിതോപലസ്യ
ആനന്ദനൃത്തപരികമ്പിതഭൂതലസ്യ
കൃത്സ്നാത്ഭുതസ്യ ഭവതാത്തവ സുപ്രഭാതം

*മന്ദഹാസസുന്ദരമായ നോട്ടംകൊണ്ട് മനുഷ്യരെ മോഹിപ്പിച്ചവനും, മധുരമായ സംഗീതധാരകൊണ്ട് കല്ലിനെക്കൂടി അലിയിച്ചവനും, ആനന്ദനൃത്തംകൊണ്ട് ഭൂമിയെ കുലുക്കിയവനും സർവ്വാശ്ചര്യമയനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

സച്ചിന്മൂർത്തേർ ധൃതനരതനോർ
ലീലയാ ധർമ്മഗുപ്ത്യൈ
കൃത്വാ ദീർഘം ബഹുവിധതപാംസ്യേഷു
സമ്പാദ്യസിദ്ധിഃ
നിക്ഷിപ്യാന്തേ സ്വയമുപചിതം ജ്ഞാന
വിത്തം സ്വശിഷ്യേ -
ഷ്വന്തർദ്ധാതും വ്യവസിതമതേരസ്തു
തേ സുപ്രഭാതം

*സച്ചിദാനന്ദസ്വരൂപനെങ്കിലും ധർമ്മരക്ഷയ്ക്കുവേണ്ടി ലീലയാ മനുഷ്യരൂപം ധരിച്ച് നെടുനാൾ പലതരം തപസ്സുചെയ്ത് അവയിലെല്ലാം സിദ്ധിനേടിയശേഷം ഒടുവിൽ താൻ സംഭരിച്ച ജ്ഞാനധനത്തെ സ്വശിഷ്യന്മാർക്ക് പകർന്നുകൊടുത്ത് അന്തർദ്ധാനം ചെയ്യാൻ തീരുമാനിച്ച അവിടുത്തേയ്ക്ക് സുപ്രഭാതം.*

സച്ചിൽസൗഖ്യൈകമൂർത്തേ,നിജ -
മഹിമരവേ, ഭൂരികാരുണ്യരാശേ

വിപ്രാഗ്ര്യാല്ലബ്ധജാതേർ ബഹുവിധ
തപസിവ്യാപൃതസ്വാന്തവൃത്തേഃ

പ്രാപ്തബ്രഹ്മാനുഭൂതേസ്സഹചരനിഹിത
സ്വീയതേജോവിഭൂതേ -
രാനാകവ്യാപികീർത്തേരഖിലജനപതേ -
രസ്തുതേ സുപ്രഭാതം.

*തനി സച്ചിദാനന്ദമൂർത്തിയും, ആത്മാരാമനും, മഹാകാരുണ്യ സമുദ്രവും, ബ്രാഹ്മണശ്രേഷ്ഠനിൽനിന്നു ജനിച്ചവനും, പലതരം തപസ്സിൽ ചിത്തവൃത്തി വ്യാപരിച്ചവനും, ബ്രഹ്മാനുഭവം സിദ്ധിച്ചവനും, തന്റെ ചൈതന്യത്തേയും വിഭൂതിയേയും ലീലാസഹചരന്മാരിൽ നിക്ഷേപിച്ചവനും, വിണ്ണോളം പുകൾ പരന്നവനും, സകലജനങ്ങളുടേയും നാഥനുമായ അവിടുത്തേയ്ക്ക് സുപ്രഭാതം.*

**ജയ് ശ്രീരാമകൃഷ്ണ !!**
**ഹരിഃ ഓം തത്സത്**

❖



# Suprabhātaṁ

Srī Rāmakṛṣṇa paripūrṇa tamāvatāra
Kāruṇya sāgara, samudhṛta dharma rāśe
Bhūman, Narendra Tulasī gurubhūta, nitya -
Māśāsmahe tava Gadādhara suprabhātaṁ

*We sing this auspicious morning hymn in your glory, O Sri Ramakrishna, who is the incarnation of God par excellence, the ocean of compassion, the rejuvenator of the entire body of righteousness, the all-pervasive divinity and the spiritual preceptor of Narendra and Tulasi. Glory to Thee, O Gadadhara, now and always.*

Srīmadgayā vibudha mandira viṣṇupādāt
Kāmāra puṣkara surālaya śaiva liṅgāt
Māyā guṇōttara cidaṁbara maṇdalāccha
Martyātmanāvataraṣṭava suprabhātaṁ

*We sing this auspicious morning hymn to the divinity that assumed human configuration and descended into our midst from the holy feet of Lord Vishnu in the temple at Gaya, from the idol of Lord Siva in the temple at Kamarpukur and from the etherial realm of Pure Consciousness far above the domain of the attributes of nescience. Glory to Thee, O Sri Ramakrishna.*

Kāmārapuṣkara mahītala labdha jāte,
Chandrātanūja, bhagavan Kṣudīrāma sūnō,

Kandarpasundaratanō, smitaśōbhitāsya,
Bhaktānukūlavihṛte, tava suprabhātaṁ

*We sing this auspicious morning hymn to you, O Lord, who was born as the son of Chandramani Devi and Kshudiram in the village of Kamarpukur, endowed with a body as lustrous as that of Kamadeva and with a shining face radiant with sweet smiles. Glory to Thee, O Sri Ramakrishna, who sported in human form for the good of the devotees.*

Lambālakāvali lassanniṭilāntarasya
Smerāvalōka pariśobhi mukhāṁbujasya
Chandrāṅga śāyi kamanīya kalebarasya,
Kaiśōra vaibhava bhṛtastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord whose forehead was adorned by curls of hair and whose face shone by glances distilled in smiles, who lay in the lap of Chandramani Devi illuminating the whole place with the loveliness of the body and the charm of childhood. Glory to Thee, O Sri Ramakrishna.*

Kaumāra keli paritoṣita bandhuvarga
Niśśeṣa loka hṛdayaṁgama śīla śālin
ājanma buddha pariśuddha vimukta chitta
Hṛdvāgagamya mahiman tava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who gladdened the hearts of the relatives with Thy childish pranks, who was endowed with world-endearing virtues, who was ever-pure, ever-awakened and ever-free and whose glory was far beyond the reach of speech and the mind. Glory to Thee, O Sri Ramakrishna.*





Nīlābhra darśana vimūrchita śuddha buddhe
Kātyāyani smaraṇa labdha samādhi vṛtte
Tadveṣamātra samupārjita śarva bhāva,
śaśvatsamāhita manastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, whose mind was ever so fully immersed in samadhi that at the very sight of a bank of blue-black clouds, at the very thought of Goddess Kali, you became ecstatic losing all outward consciousness, and on another occasion became identified with Lord Siva enacting His role in a drama. Glory to Thee, O Sri Ramakrishna.*

Nānāvinōdarata, chitrakalā-vidagdha,
Saṁgīta-kōvida kathābhinaya pravīṇa
āmugdha tāṇḍava paṭō, sarasōkti dakṣa
śilpakriyā kuśaladhīstava suprabhātaṁ

*We sing this auspicious morning hymn to you, O Lord, who took deep delight in many boyish pranks, sports and games and who showed consummate skill in such arts as painting, music, dance, acting, idol-making as well as in pleasing conversation. Glory to Thee, O Sri Ramakrishna.*

Kaumārachāpala kṛtair vividhair vihāraiḥ
Saṁgīta nātya natanādimayair vinōdaiḥ
Vismārya saṁsriti śuchaḥ svajanānaśeṣān
Mōde nimajjitavatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who made your kinsmen forget their worldly sorrows and pains with your boyish pranks and acts of entertainment like singing*

*dancing and play-acting. Glory to Thee, O Sri Ramakrishna who made all good people swim in pure joy.*

āpāditōpanayanakriya, bhaktivaśya
Dhānīkara pratigṛhīta pavitra bhikṣa
āviṣta pāṭha nilayōñjhita śuṣka vidya
Satyaikamārgaṇa-ruche tava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who received the purificatory rites to become a (Vedic) student and received the pure alms from Dhani (belonging to a low caste), who became a school-student but discarded the hollow, bread-and-butter-winning education, and relished seeking only the ultimate Truth. Glory to Thee, O Sri Ramakrishna.*

Bhrātuḥpriyārthaṁ ati-dūra diśaṁ gatasya
śōkābdhi majjita samasta suhṛd-gaṇasya
Srī dakṣhineśvara surālaya vāsa gṛhṇō -
Ru-ccaairniraṅkuśa gatestava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who went away to a far-off place to please your brother and thereby plunged all relations in a sea of sorrow and who longed to live in Dakshineswar, utterly free from all attachments.*

Kālīpadāṁbuja samarchana lālasasya
Tadviprayōga kaṭhina vyasanāturasya
Niśśeṣa rōma vivarasruta raktabindōr
Mūrccābhibhūta manasastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who was deeply interested in worshipping the lotus feet of Kali, who suffered severe pangs of seperation from Her as a result of*





*which blood began to seep through every pore of your skin and sent you reeling to the ground in a swoon.*

Tyaktānna pāna śayanādi śarīra dharmān
śaśvad dharātala-luṭal kamanīya mūrthe
Aṁbābhidhāna mukharīkṛta puṇyakaṇṭha
Trailōkya pāvana, vibhō tava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who gave up all physical needs like food and drink and sleep but was seen rolling on the ground with your beautiful body covered with dust and dirt, and who was purifying your throught and the three worlds with the loud chanting of the sacred names of the Mother of the Universe.*

Khaḍgena kaṇṭha dalanāya samudyatasya
Sadyo-vilōkita jagat-jananī mukhasya
Tadkānti vīci kabalī kṛta vigrahasya
Sammūrcchayā prapatatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was on the point of cutting off your head with the sword of Kali when you had the vision of Her radiant face scattering waves of light which engulfed your whole body upon which you fell down in a deep swoon (remained absorbed in the ecstasy of divine consciousness).*

Kālī nirantara nirīkṣaṇa nanditasya
Vātatmajena paramaikyamupāgatasya
Rāmōpadhāvana parasya tadīya sākṣhāt -
-kkārānu rañjitadhiyastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was overjoyed to have the constant vision of Goddess Kali, who was totally identified with Hanuman, who began meditating on Sri Rama and whose heart was gladdened by the vision of Sri Rama.*

Niṣkāma lōbha mada matsara mānasasya
sacchikṣaṇāartha kṛtadāra-parigrahasya
Vaitṛṣṇya vismṛta vivāha kathasya sādhōḥ
Srī śāradāmaṇipatestava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, whose mind was free from evil emotions like lust, greed, anger, jealousy etc., who nevertheless married Sarada Devi in order to teach good people (how to live a house-holder's pure life) and who thereafter forgot, owing to an intense sense of detachment, that you had married at all. Glory to Thee, O Lord of Sarada Devi.*

Sarvāṅga dāha śamanārtha mudaplūtasya
śrī Bhairavī vihita bheṣaja nirvṛtasya
Tantrōkta sādhana sahasra niṣevakasya
Sarveṣu siddhimayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who lay plunged in cool water to be free from the burning sensation felt throughout the body, who was relieved of the pain upon using the medicine prescribed by Bhairavi who practised a thousand tantric disciplines and attained perfect realisation in all of them.*





Svasyāṅgatassukṛta pātaka rūpa pūṁsōr -
-niryāṇamulkaṭa paraspara malla yuddhaṁ
Puṇyena pāpa hananaṁ ca niśāmya sākṣā -
-cchāntajvarasya sukhinastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who felt relieved of the burning sensation in the body on clearly seeing the saintly and the sinful beings emerging from your body and the saintly one killing the sinful one in a deadly combat between them.*

Swarṇe tṛṇe malayaje viṣi tulya dṛṣṭe
Jīve śive nṛṣu mṛgeṣu samāna buddheḥ
Bhikṣhau gṛhiṇyaviṣamaṁ prasamīkṣyamāṇas -
-syāntar bahir samadṛśastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was same-sighted in gold and grass, in sandal paste and faeces, in the living and the lifeless objects, in human beings and animals, who saw no distinction between a renunciant and a householder and between the 'within' and the 'without' of things.*

Bhōgeṣu yōgavibhaveṣu virāgaśālin
Kṣetreṣu veśa-bhavaneṣu parātma darśin,
śiṣṭeṣu duṣta nikareṣu krpādi varṣin
Trailōkya pāvana yaśasstava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was intensely dispassionate towards sense-pleasures as well as miraculous yogic powers, who saw the supreme Self both in holy temples and in brothels, who showered grace*

*alike on the good and evil people and who sanctified the three worlds with your glory.*

Antarbahiśca bhuvanatritayaṁ samastaṁ
Sarveśvarasya mahasātimitaṁ tataṁ ca
ālakṣya harṣajavadharṣita mānasasya
Mattapranarttana bhṛtastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who saw all the three worlds, within and without, illumined by the splendour of God and who thereupon began to dance in ecstasy, carried away on the tidal wave of wonder and joy.*

ālōkya lōka jananī pratimāṁ pradīpā -
Nārādhanōpa karaṇāni samarcakāṁśca
Devālayaṁ ca sakalāni chidātmakāni
Viṣvaksūmāni kiratastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who scattered flowers all around in great joy when you had the vision of the temple of the Universal Mother, Her idol, the temple priests, the lighted lamps as well as the several objects used in worship pervaded and suffused by Pure Consciousness.*

Rādhāpravṛṣṭa hṛdayasya tadātmakasya
Mādhurya bhāva madhupāna madōlkaṭasya
Preyō viyōgadava tapta kalebarasya
Nirjjīva sāmyamayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who felt identified with Radha on her entering your heart, who was intoxicated with the honey of the devotional mood called 'madhura' and whose body subsequently was burnt in the fire of the pangs of seperation (from Krishna) when you were more dead than alive.*





Gōpālanandana nirīkṣana vijvarasya
Tannitya yōga paramōtsava nirvṛtasya
Sarvatra tattanu-vilōkana vismitasya
Tatsātmatāṁ gatavatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was relieved of the pangs of seperation by the vision of the Divine Boy, Gopala, who enjoyed a festive sense of fulfilment in being ever in His company, who was delighted and dismayed seeing His form everywehre and who became identified with that divine form.*

Bhaktōttamō mahita bhāhavataṁ purāṇaṁ
Tatsaṁśrayaśca bhagavāniti kīrtitasya
Vastu trayasya paramaikya mahārahasyaṁ
Sākṣādvilōkitavatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Lord, who directly perceived the meaning of the mystery of the triple entity variously described as the most beloved devotee of God, the most sacred book, Sreemad-Bhāgavatam and God Himself, that the sole support of the devotee and the sacred book is, in fact, the one and the same Truth.*

Anyādṛśātmatapasām anubhāva hetō -
-rekaika rōma vivarāl svatanōr galantīṁ

> ālaksya kāntim-abhinanditum akṣamasya
> Tannaṣṭaye spṛhayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who longed for the disappearance of the light that emanated from every pore of your body which was due to the granduer of your unique penance but which failed to please you in the least.*

> Asteya satya karuṇādi-yamairya tasya
> Kārtsnyena sādhana catuṣṭaya puṣkalasya
> Añjānatō-api kanakādi samasta lōha -
> -sparśākṣamasya bhagavan, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who came to possess yogic qualifications such as freedom from the desire to possess anything, adherance to truth and non-injury as well as the perfect attainment of the four-fold pre-requisites for knowledge (such as discrimination and dispassion) and who could not touch metals like gold or silver, even unconsciously.*

> Pūgādiyil kimapi vastu karāravinde
> Saṁgṛhyatē yadi kadāpi nijōpayuktai
> Tarhyañjasā kuruṭatām-atimūḍhatāṁśca
> Saṁprāpya kaśmalabhujastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, whose hand became benumbed, who became blind and dull-headed and would fall in a swoon in the event of keeping any article like betel nut for your future use.*





> Santāḍanasya parakāya nipātitasya
> Suspaṣṭaḥ cihnna makhilātmatayā svadēhē
> Saṁkrāntamatbhuta vimōhita mānuṣāṇāṁ
> Nētrasya gōcarayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who enabled the common people to see with wide-eyed wonder the strange phenomenon of the marks and stripes of beatings received by another person transferred to your own body owing to your realisation that the Self in you was the Self of all.*

> Tōtāpurī caraṇa bhakta, tatōgṛhīta -
> Saṁnyāsadīkṣa, viditasva parātma bhāva
> Māsān ṣaḍuṁ jdhita vikalpa mahāsamādhau
> Nirmajyasaṁsthita, vibhōstava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who served the holy feet of Totapuri (who became devoted to Totapuri) and received initiation from him, who realised your oneness with Brahman and remained absorbed in that transcendent state of consciousness for six months.*

> ācārapūtakaraṇasya śubhāśayasya
> Baddhāsanasya vijitānala pañcakasya
> Pratyāhṛtendriya gaṇasya samāhitasya
> Brahmāmṛtaṁ rasayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who remained profoundly centred in the superconscious state of samādhi, eternally enjoying the bliss of Brahman consequent on the withdrawal of all the senses from the*

*sense objects and having attained purity and control of the senses and the mind as well as easy mastery over āsana (the ability to sit for meditation undisturbed for long hours) and prāna (the ability to regulate and control breathing).*

Svēccā gṛhīta madhura pramadāmayasya
Varṣārdha bhukta bahudussahayātanasya
Itthaṁ śanair jaḍasamādhi samutthitasya
Stānatrayaṁ gatavatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who took on yourself the severe illness of Mathura Nath's wife and consequently suffered insufferable pain for six months and who gradually woke up from supersensuous samādhi to the three normal states of consciousness (the waking, the dream and the dreamless sleep states).*

Islāṁmatōtsuka Muhammada-mūrti darsin,
Yēsōrnnirīkṣita, vilōkita gaura kṛṣṇa
Tēṣāmaśeṣa vapuṣāṁ svatanau pravēśaṁ
Nirvaṇṇya vismṛtamatē, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who practised the religion of Islam and had the vision of Mohammed Nabi, who similarly had the vision of Jesus Christ and Goura-Krishna (Chaitanya) and who was wonder-struck with the direct perception of all those divine forms first emerging from your body and then again merging in it. Glory to Thee, O Lord, the embodiment of all Gods and Goddesses.*

Sākṣātkṛteśa Girijāccyuta Rāmarādhā
sītāñjanēya Nabi-Kristū śacītanūja





Anyairadṛṣṭa carayōga rahasyavēdin
Saṁkṣuṇṇa sarvasaraṇē, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who realised the Supreme in the different godheads of Sri Siva and Parvathi, Rama, Krishna, Radha, Sita, Hanuman, Gouranga, Nabi, Christ and so on, who knew the meaning of the hitherto unknown mysteries of yogic systems and who trod all the paths of all religions towards God-realisation.*

Tyaktvā vikalparahitāṁ jaḍayōganidrā -
-maṁbājñayā kuśalabhāva mukhastitasya
Lōkaṁ Mahēsvaramapi sphutameka kāle
Saṁpaśya tō-khila gurōstava suprabhātaṁ

*We sing this auspicious morning hymn to Thee, O World Teacher Sri Ramakrishna, who in obedience to the instructions from the Mother of the Universe, gave up the super-conscious Samādhi to remain in the auspicious state of bhāva-mukha which is to occupy the vantage position from which God and the world can be seen clearly and simultaneously.*

Pādābja caṁkramaṇa pāvita sarvatīrtha,
Kāśimṛtākhila samārjita mōkṣa-sākṣin,
ārttavyathād dravadudārmate, daridra -
-Nārāyaṇārchanarate, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, whose holy feet, touching the serveral sacred spots in the course of the pilgrimage, made them still holier, who could*

*bear witness to the true belief that all those who gave up their bodies in Kāsi would attain liberation, whose compassionate heart would melt at the sight of the grief-striken, and who revelled in the worship of the God dwelling in the poor and the needy.*

Dīrgha pratapta bahurūpa tapōvilāsa
Nānābubhutsu janasantata veṣṭyamāna
Niśśeṣapātra parivēṣita mōkṣa bhaikṣa
Sañjīvitārṣa dharaṇe tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who went through long and mainfold austerities, who was surrounded at all times by eager spiritual seekers, who bestowed liberation on all in indiscriminate profusion and who rejuvenated the land of the sages.*

Lūcīvipāṭana samudyamane kadācin
Yasyakṣatāl karatalādrudhiraṁ jagāla
Tena prasūna mṛdunā vapuṣā tapāṁsi
Viśvōttarāṇi caratastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, whose fingers, breaking a 'luchi' once bled profusely, but whose flower-soft body was turned into an instrument for performing awe-inspring austerities rarely seen before by the world.*

Patnyaisvapāda bhajanāvasarapradāyin,
Mātur nirantara hitācaraṇāvadhāyin
Kālyāssamarccananuti praṇidhāna śālin
Advaita bhāvitamate tavasuprabhātaṁ





*We sing this auspicious morning hymn to Thee, O Sri Ramakrishna, who afforded an opportunity to your wife to serve your holy feet, who was ever alert in carrying out the least behest of your mother, who was always intent on worshipping, glorifying and meditating on goddess Kali and who was pure-hearted owing to the experience of non-duality.*

śrīśāradāṁ paramaṅgala bhartṛpāda -
-saṁvāhanaṁ parisamāpya tatō-payātāṁ
Bhaktyā parōkṣamanuvāsaramavyalīkaṁ
Kālīdhiyā praṇamatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who used to bow down before Sri Sarada Devi unnoticed by others, with the same whole-hearted devotion as before Goddess Kali on the Devi's departure from the room after she had massaged your holy feet.*

śrīśāradā hṛdayaśuddhi parīkṣakasya
Tattīvrabhōga viratau muditāśayasya
Sākaṁ tayā niśi vikāramṛtē śayitvā
Sva-pratyayaṁ ḍṛḍhayatastava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who put to test the purity of Sri Sarada Devi's life and was overjoyed to find out her intense dispassion towards the objects of worldly enjoyment, who slept with her at night undisturbed in the mind by any lustful thought or emotion and who thus reaffirmed your self-confidence in the matter of the absolute mastery over the senses and the mind.*

Līlāsahāya vihara vyathitānta-raṅga,
Teṣāmūpāgamana darśana suprasanna
Teṣāṁ puraḥ prakaṭitātma mahā prabhāva
Swāmin, jagatraya Gurō, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, whose heart became much like a boiling cauldron because of the pangs of separation from your companions but which regained its serenity and joy on their beginning to reach by your side. Glory to Thee, Lord and Teacher of the three worlds, who revealed your stupendous spiritual glory and granduer before them.*

ājanma śuddha caritasya tapōdhanasya
Divyānubhūti rasikasya dayārditasya
śiṣyāvṛtasya jagaduddharaṇōtsukasya
Darmātmakasya satataṁ tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who performed only noble and virtuous deeds from birth onwards and acquired the treasure of penance, who revelled in divine experiences at all times, who was overpowered by compassion for the afflicted world which to liberate and save was your sacred vow, who was surrounded by disciples and who always lived as the embodiment of righteousness.*

Nānāmatastha nata, tattadupāsya mūrtyā
Pratyēkam arccakajaneṣu virōcamāna
Bhaktē svarūpamavalaṁbya, vinātu rūpaṁ
Vijñē, prakāśanapaṭō, tava suprabhātaṁ





*We sing this auspicious morning hymn to Thee, O Sri Ramakrishna, adored by the followers of the different religions, who revealed yourself to the worshippers as the chosen deity of each one of them and who was competent to appear before the devotee (Bhakta) as God-with-form and again before the Knower of God (Gnāni) as the formless.*

Kālī, Narendra, Tulasī, śaśi, Bāburāma,
Rākhāla, Tāraka, Subōdha, Girīśa vandya,
Gōpāla, Lāttu, Hari, Yogi, śarat, Prasanna,
Gaṅgā, Nirañjana Gurō tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, the adored spiritual teacher (guru) of Kāli, Narendra, Tulasi, Sasi, Baburam, Rākhal, Tarak, Subodh, Girish, Gopal, Lattu, Hari, Yogin, Sarat, Sarada Prasanna, Hari Prasanna, Gangadhar and Niranjan.*

Dēvēndra, Rāma, Haripāda, Mahendra, Pūrṇa -
Vaikuṇṭha, Kālīpada, Nágamahāśaye, ḍya,
Gōlābaghōramaṇī lālita, Yōginīmā,
Gaurīpaṇāyita, vibhō, tava suprabhātaṁ

*We sing this auspicious morning hymn to Thee, O Sri Ramakrishna, who was glorified by Devendra, Ramachandra, Haripada, Mahendra, Poornachandra, Vaikunta, Kalipada and Nag Mahasaya, lauded by yogin Ma and Gouri Ma and fondled by Golapma and Aghoramani.*

śrīvāsa, Rāsamaṇī, Keśava, Tejacandra,
Nārāyaṇa, Dvija, Hṛdu-pramukhārccitāṁghrē

